

ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# ആനന്ദമതപരസ്യം

വിഷയങ്ങൾ വിഷയാസക്തന്മാരെ മാത്രമെ ദുഃഖിപ്പിക്കുന്നുള്ളു. മതങ്ങൾ വിഷയാസക്തന്മാരേയും വിഷയവിരക്തന്മാരായ വിദ്വാന്മാരേയും ദുഃഖിപ്പിക്കുന്നു. ഇതിന്റെ നിവൃത്തിക്ക് ആനന്ദമതം മാത്രമെ ഉതകുകയുള്ളു എന്ന് ഉൽഘോഷിക്കുന്ന വിളംബരം.

ഗ്രന്ഥകർത്താ

**ബ്രഹ്മാനന്ദസ്വാമി ശിവയോഗി**

പ്രസാധകൻ

**നിർമ്മലാനന്ദയോഗി**

പ്രസിഡണ്ട്, സിദ്ധാശ്രമം

ആലത്തൂർ - 678541

5 - ാം പതിപ്പ് കോപ്പി 1000

1999



വില 3.00

അച്ചടി: OPPS (VIVID) Thrissur-680 001

ആനന്ദ ഏവ വിജയതേ

മനഃസ്വാസ്ഥ്യമേവാനന്ദഃ

മനോജയ ഏവ മഹാജയഃ

അഹിംസൈവ പരമോധർമ്മഃ

അജ്ഞാനദുഃഖായൈവ യജ്ഞാദികർമ്മ
ആനന്ദമതമേവ സഹജം സർവ്വേഷാം അന്യത് സർവ്വംകല്പിതം

**BRAHMANANDASWAMI SIVAYOGI**
**FOUNDER OF**
# ANANDAMATHA

ആനന്ദശ്രീ പരമഹംസ ബ്രഹ്മാനന്ദസ്വാമി
ശിവയോഗി സൽഗുരു പൂജ്യപാദർ
1852 ആഗസ്ത് 26 - ന് അവതരിച്ചു.

അഹിംസ, ആലോചന, പൗരുഷം, ജ്ഞാനം
രാജയോഗം ഇവയുടെ പൂജ്യതയും അജ്ഞാ
നകർമ്മകാണ്ഡം, അയുക്തമതാചാരങ്ങൾ
ഇവയുടെ ത്യാജ്യതയും അനുഭവയുക്തി
പുരസ്സരം തെളിയിക്കുന്ന - അഥവാ
മനുഷ്യനെ മനുഷ്യനാക്കിതീർക്കു
ന്ന - ആനന്ദമതം സ്ഥാപി
ക്കുകയും അനേകമുമുക്ഷു
ക്കളെ ആനന്ദികളാക്കി
തീർക്കുകയും
ചെയ്തു.

1929 സെപ്തംബർ 10 - ന് പുനരുത്ഥാനരഹിതമായ മഹാനന്ദസമാധിയടഞ്ഞു. ഈ പരമഗുരുവിന്റെ മഹാനന്ദസമാധിപ്രകാശവൈചിത്ര്യം കാണികളേവരേയും ആനന്ദഭരിതരാക്കിതീർത്തു.

എന്ന്, ശിഷ്യ യോഗിനീദേവി,
ആനന്ദമതാദ്ധ്യക്ഷ

ആ ന ന്ദ ഏ വ വി ജ യ തെ,
അഹിംസൈവ പരമോ ധർമ്മഃ

# ആനന്ദമതപരസ്യം

ഹേ ആനന്ദകാംക്ഷികളെ! ഇഹലോകസുഖത്തിന്ന് ഹേതുക്കളായ സ്ക്കൂളുകളും കോളേജുകളും സംസ്കൃതവിദ്യാലയങ്ങളും വൈദ്യശാലകളും സംഗീതശാലകളും നാടകശാലകളും പലപല പരിഷ്കാരങ്ങളും ഉണ്ടാക്കുന്ന യോഗ്യന്മാർ ഇക്കാലത്ത് പലരും ഉണ്ട്. അജ്ഞാനദുഃഖങ്ങളെ നൽകുന്ന ക്ഷേത്രനിർമ്മാണവിഗ്രഹാരാധനാദികർമ്മങ്ങളെ വർദ്ധിപ്പിക്കുന്ന ആചാര്യന്മാരും അനവധി ഉണ്ട്. മതവിഷയമായ ദുഃഖത്തെ നീക്കി വലിയവർക്കും എളിയവർക്കും ഏവർക്കും ശാശ്വതാനന്ദത്തെ നൽകുന്ന ആനന്ദയോഗത്തെ മാത്രം പരത്തുവാൻ ഒരു പ്രഭുവും ഒരു പ്രബലനും ആചാര്യൻ, യോഗി, ജ്ഞാനി, സ്വാമിയാർ എന്നും മറ്റും പേരിനെ സമ്പാദിച്ചിട്ടുള്ളവരും ഇതേവരെ ഉത്സാഹിച്ചിട്ടില്ല. ഉത്സാഹിക്കാതെ ഇരിപ്പാൻ കാരണം രാജയോഗാനന്ദത്തെ അനുഭവിക്കാത്തതുകൊണ്ടാകുന്നു. അനുഭവിക്കാതെ ഇരിപ്പാൻ കാരണം രാജയോഗം കപടപ്രമാണങ്ങളാൽ മറയ്ക്കപ്പെട്ടതുകൊണ്ട് അസ്തമിച്ചുപോയതിനാലാകുന്നു. അങ്ങിനെ അസ്തമിച്ചതുകൊണ്ടാണ് "ന യോഗഃപൃഥിവിതലെ". (യോഗം ഭൂമിയിലില്ലെന്ന്) ദേവീഭാഗവതത്തിൽ പറവാൻ കാരണമായത്. യോഗത്തെ മറച്ചുവെച്ചിട്ടുണ്ട് എന്നതിന്ന് പ്രമാണം:

"പ്രഗോപ്യമേവകല്യാണിയോഗമാനന്ദസഞ്ചയം
മോഹാദിഭിരപാത്രേഷു ഉപദേഷ്ടാ നരാധമഃ
ശാപോസ്തിതിശിരസ്തസ്യ സ്ഫുടത്യേവസഹസ്രശഃ
ഇതിസഞ്ചിന്ത്യമച്ഛാപം സനകാദ്യാമഹർഷയഃ
ആദിനാഥാദയസ്സർവ്വേ ബഹിർഗമഭിയാ ധിയാ
ഗോപയന്തി സ്മതന്മൂലം വ്യാജശാസ്ത്രൈശ്ചതൽകൃതൈഃ"

എന്ന് ശിവജ്ഞാനദീപികയിൽ പറഞ്ഞിരിക്കുന്നു. ശിവശാപത്തെ ഭയപ്പെട്ട് സനകാദികളായ മഹർഷിമാരും ആദിനാഥൻ മുതലായ യോഗികളെല്ലാവരുംകൂടി കപടപ്രമാണങ്ങളെ ഉണ്ടാക്കി ആനന്ദസഞ്ചയമായ യോഗത്തെ മറച്ചുവെച്ചു എന്നാണ് മേൽകാണിച്ച പ്രമാണത്തിന്റെ സാരം. ആ കപടപ്രമാണങ്ങളിൽ ശിവൻ പറഞ്ഞതാണ്, വിഷ്ണു പറ

ഞ്ഞതാണ്. മഹർഷിമുഖ്യന്മാർ പറഞ്ഞതാണ് എന്നും മറ്റും പ്രയോഗിച്ചുകാണുന്നതിനെ കണ്ട് വിശ്വസിച്ച് വിഗ്രഹാരാധനാവ്രതതീർത്ഥസ്നാനയോഗാദികർമ്മങ്ങളെ അനുഷ്ഠിച്ചുവന്നതുകൊണ്ടും മറയ്ക്കപ്പെട്ട രാജയോഗത്തെ കണ്ടുപിടിപ്പാൻ കഴിയാത്തതുകൊണ്ടുമാണ് ഹിന്ദുക്കൾ നാനാജാതിഭേദാനാചാരങ്ങളിലും വിഗ്രഹാരാധനാദികർമ്മങ്ങളിലും കിടന്ന് ദുഃഖിക്കുന്നത്. അതിന്റെ നിവൃത്തിക്കുവേണ്ടി ജാതിഭേദം, വിഗ്രഹാരാധന, വ്രതം, തീർത്ഥസ്നാനം, യാഗം മുതലായ കർമ്മങ്ങൾ മുക്തിക്ക് വിരോധികളാണെന്ന് തെളിയിച്ചുംകൊണ്ട് കപടപ്രമാണങ്ങളെ ഖണ്ഡിച്ച് നാനാജാതിമതഭേദങ്ങളില്ല, ലോകം മുഴുവനും ഒരേ ആനന്ദജാതിമതാചാരക്കാരാകുന്നു എന്ന് വിവരിച്ച് ഏവർക്കും മുക്തിയെ നല്കുന്ന ആനന്ദയോഗത്തെ ഉദ്ധരിച്ച് അഹിംസാധർമ്മത്തെ പുരസ്കരിച്ചുംകൊണ്ടാണ് ഞാൻ മോക്ഷപ്രദീപാദിസിദ്ധഗ്രന്ഥങ്ങളെ രചിച്ചത്. അങ്ങിനെ ചെയ്തതുകൊണ്ട് ഇതെവരെയുള്ള മതഗ്രന്ഥങ്ങൾ ഹിതങ്ങളല്ലെന്ന് ബോദ്ധ്യപ്പെട്ടു. അവയെ തിരസ്കരിപ്പാനും ജനങ്ങൾക്ക് ദുഃഖത്തിൽനിന്ന് വേർപ്പെട്ട് ആനന്ദിപ്പാനും ആട്, കോഴി മുതലായ അനാഥപ്രാണികൾക്കുകൂടി ഹിംസാസങ്കടത്തിൽനിന്ന് വേർപെടുവാനും നമ്മുടെ കൃതികൾ ഉതകിയിരിക്കുന്നു എന്നു മാത്രമല്ല, ആനന്ദമതം എന്ന ഒരു അതീതമതം ആവിർഭവിപ്പാനും സംഗതിവരുത്തിയിരിക്കുന്നു. അതിന്ന് ദൃഷ്ടാന്തം:

1. മോക്ഷപ്രദീപാദി സിദ്ധഗ്രന്ഥങ്ങളെ വായിച്ച സാരഗ്രാഹികൾ വിഗ്രഹാരാധനാദി കർമ്മങ്ങളേയും ഭഗവൽഗീതാദി ഗ്രന്ഥപാരായണങ്ങളേയും തീരെ തിരസ്കരിച്ച് കണ്ണൂർ, വള്ളുവനാട്, ചേർത്തല മുതലായ സ്ഥലങ്ങളിൽ ആനന്ദസമാജങ്ങളെ ഏർപ്പെടുത്തിയിരിക്കുന്നു. ആനന്ദയോഗശാലകളെ പണിയിച്ചിരിക്കുന്നു. അവിടെവെച്ച് മോക്ഷപ്രദീപാദി സിദ്ധഗ്രന്ഥങ്ങളെ വായിച്ച് പ്രസംഗിക്കുന്നു. ആനന്ദമഹാസഭയെ ഏർപ്പെടുത്തിയിരിക്കുന്നു. "മർത്ത്യന്മാരായ നാം ആരും നമ്പൂരി, നായർ, ഈഴവൻ എന്നും മറ്റും പറയപ്പെടുന്ന പല ജാതികൾ അല്ല, ഹിന്ദുമതം, ബുദ്ധമതം, ക്രിസ്തുമതം, ബ്രഹ്മസമാജം, ആര്യസമാജം എന്നിങ്ങിനെ ആചരിച്ചുവരുന്ന ഭിന്നമതക്കാരും അല്ല, സ്വദേശി, വിദേശി എന്നഭിമാനിച്ച് വികാരപ്പെടേണ്ട ഭിന്നദേശികളും അല്ല; നാം എല്ലാവരും ഒരേ ആനന്ദജാതിയാണെന്നും നമ്മുടെ മതം ആനന്ദമതമാണെന്നും നമ്മുടെ ദേശം ആനന്ദദേശമാണെന്നും അവർ ഘോഷിക്കുന്നു, ആനന്ദിക്കുന്നു. ഇങ്ങിനെ ആനന്ദിപ്പിക്കുവാൻ ആചാര്യൻ,

സ്വാമിയാർ, ലോകഗുരു എന്നും മറ്റും വിശ്വവിശ്രുതിയെ സമ്പാദിച്ച വമ്പന്മാർക്കുംകൂടി കഴിയായ്കയാൽ ഇതേവരെ ഒറ്റ ആനന്ദയോഗശാലയെ ഏർപ്പെടുത്തുവാൻ സംഗതിവന്നിട്ടില്ല. അങ്ങിനെ ഇരിക്കെ, കർമ്മികൾ എങ്ങും തിങ്ങിയിരിക്കെ, അവർ പ്രബലന്മാരായിട്ടും ഇരിക്കെ, കർമ്മകാണ്ഡപ്രസംഗം ഹേതുവായിട്ട് പണ്ടു പൂണുനൂലും മറ്റും ഇല്ലാത്തവർകൂടി പുതിയ പൂണുനൂൽ ധാരണ, പുതിയ ക്ഷേത്രനിർമ്മാണം, ബിംബപ്രതിഷ്ഠ മുതലായ അജ്ഞാനകർമ്മങ്ങളെ നിറവേറ്റിക്കൊണ്ടുമിരിക്കെ, വിശേഷിച്ച് കർമ്മകാണ്ഡത്തെ മേല്ക്കുമേൽ വർദ്ധിപ്പിക്കുമാറ് രാമകൃഷ്ണപരമഹംസമിഷ്യനും തിയോസിഫി (ബ്രഹ്മവിദ്യ) സംഘവും കൊട്ടിഘോഷിച്ചുകൊണ്ടുമിരിക്കെ, എന്നെയും എന്റെ സിദ്ധഗ്രന്ഥങ്ങളേയും കർമ്മഠയോഗിവേദാന്തികൾ ദുഷിച്ചുകൊണ്ടുമിരിക്കെ, ഇക്കാലത്ത് അഭൂതപൂർവ്വങ്ങളായ ആനന്ദയോഗശാലാദികളുടെ ഉത്ഭവത്തിന്നും അത്ഭുതമായ ആനന്ദമതസ്ഥാപനത്തിന്നും സംഗതിവരുത്തിയ ആനന്ദസൂത്രമോക്ഷ പ്രദീപാദി സിദ്ധഗ്രന്ഥങ്ങളുടെ സിദ്ധി ഹിന്ദുമതാദികളിലുള്ള വേദശാസ്ത്രാദികൾക്കുണ്ടായൊ? മതഭേദം കൊണ്ട് കലഹിച്ച് ഭിന്നിച്ചുകിടക്കുന്ന സർവ്വമതസ്ഥന്മാരേയും ഈശ്വരനില്ലെന്ന് വാദിക്കുന്ന നിരീശ്വരന്മാരേയും ഏകമതസ്ഥന്മാരാക്കി ഐകമത്യത്തിലിരുത്തി ആനന്ദിപ്പിക്കുവാൻ ഇക്കാലവസ്ഥക്ക് ഒരു ആനന്ദമതമാണ് വേണ്ടത്. അങ്ങിനെ ഇരിക്കുന്ന ആനന്ദമതത്തെ അവതരിപ്പിച്ച അനന്ദസൂത്രമോക്ഷപ്രദീപാദി സിദ്ധഗ്രന്ഥങ്ങളുടെ സിദ്ധി ഹിന്ദുമതത്തിലൊ ഇതരമതങ്ങളിലൊ ഉള്ള വേദശാസ്ത്രാദികൾക്കുണ്ടായോ? ഇല്ല. അതിന്ന് ദൃഷ്ടാന്തം:

2. “അവിടുത്തെ മോക്ഷപ്രദീപാദി സിദ്ധഗ്രന്ഥങ്ങളെ വരുത്തുന്നതിന്നുമുമ്പ് ഞങ്ങൾ മതവിഷയങ്ങളായ പല പുസ്തകങ്ങളും വരുത്തി വായിക്ക പതിവുണ്ടായിരുന്നു. അക്കാലത്ത് ആ പുസ്തകങ്ങളേയും ഗ്രന്ഥകർത്താക്കന്മാരേയും ഞങ്ങൾ വളരെ ബഹുമാനിച്ചിട്ടുണ്ടായിരുന്നു. ആ ബഹുമാനങ്ങളൊക്കെ കുറഞ്ഞുവന്നത് മോക്ഷപ്രദീപാദി സിദ്ധഗ്രന്ഥങ്ങൾ ഞങ്ങളുടെ വായനശാലയിൽ എത്തി വായിച്ച മുതല്ക്കാണ്. ഭഗവൽഗീതാദികളുടെ വായനകൊണ്ട് ഭേദദൃഷ്ടിയും കർമ്മഭ്രാന്തിയും ഞങ്ങൾക്ക് വർദ്ധിച്ചതിന്നു പുറമെ മുക്തിക്കുവേണ്ടതായ നിർഗുണബ്രഹ്മധ്യാനം മഹാ ദുഃഖസാദ്ധ്യമാണെന്നും അത് ചിലർക്കേ പാടുള്ളു എന്നും ആകുന്നു ഞങ്ങൾക്ക് മനസ്സിലാക്കുവാൻ സംഗതി വന്നത്. അങ്ങിനെ ഇരിക്കുന്ന ഞങ്ങൾക്ക് സമദൃഷ്ടിയുണ്ടാവാനും

കർമ്മഭ്രമം നശിപ്പാനും മുക്തിക്കുള്ള നിർഗുണബ്രഹ്മധ്യാനം മുക്തി കാമനായ ചണ്ഡാലന്നുംകൂടി സാദ്ധ്യമാണെന്ന് മനസ്സിലാകുവാനും സംഗതിവന്നത് മോക്ഷപ്രദീപംകൊണ്ടാകുന്നു."

1 - 1 - '01

പി. എ. ആനന്ദൻ.

3. "പണ്ട് ലോകപിതാവെന്നും ദയാനിധിയെന്നും സർവ്വജ്ഞൻ എന്നും ഭക്താഭിഷ്ടദാതാവ് എന്നുംമറ്റും പേരുകളെ സമ്പാദിച്ച ശ്രീകൃഷ്ണനൊ മറ്റുദേവന്മാരൊ ആരെങ്കിലും അങ്ങുന്ന് നിർമ്മാണം ചെയ്ത പുസ്തകംപോലെ ഒരു പുസ്തകം പുറത്തിട്ടിട്ടുണ്ടെങ്കിൽ ഈ ഹിന്ദു മതസന്തതികൾ ഹിംസാതല്പരന്മാരായി കർമ്മകാണ്ഡതരന്മാരായി കല്ലിനേയും മുട്ടിയേയും കുഴിച്ചിട്ട് പൂജിച്ചുപൂജിച്ച് ഈ സംസാര സമുദ്രത്തിൽ മുങ്ങിപ്പൊങ്ങി സങ്കടപ്പെടുവാൻ അവകാശമില്ലായിരുന്നു."

എന്ന്, എ. എസ്സ്.

4. "ഉള്ളത്തിലുള്ളധികഡംഭനിമിത്തമായി
കള്ളപ്രമാണമെഴുതിച്ചിലർതീർത്തുപണ്ട്
പിള്ളർക്കുപോലുമതിനിന്ദ്യമിതെന്നുരപ്പാൻ
കള്ളംവെടിഞ്ഞു തെളിയിച്ചതിനായ്തൊഴുന്നേൻ."

എന്ന്, 87 കർക്കിടകം 15 - നു, പി. കെ. കെ.

ഭഗവൽഗീതാദി പ്രമാണങ്ങളിൽ കലർന്നു കിടക്കുന്ന കള്ളപ്രമാണങ്ങളെ കണ്ടുപിടിപ്പാൻ വമ്പന്മാർക്കുംകൂടി കഴിവില്ലാതെ വട്ടത്തിൽതിരിയുമ്പോൾ ഡിംഭന്മാർക്കു (പിള്ളർക്കു) കൂടി കഴിവുണ്ടാക്കുവാൻ മോക്ഷപ്രദീപാദി സിദ്ധഗ്രന്ഥങ്ങൾക്കല്ലാതെ ഹിന്ദുമതത്തിൽ ഏതിന്നെങ്കിലും കഴിഞ്ഞുവൊ?

5. "ഇവിടെ തിരുവനന്തപുരത്ത് ആറ്റുകാൽ എന്ന ഒരു സ്ഥലത്ത് ഒരു ഭദ്രകാളിക്ഷേത്രം ഉണ്ട്. ഈ ക്ഷേത്രത്തിൽ കുരുതി എന്നൊരടിയന്തിരമുണ്ട്. ഇതിൽ ഏറെക്കുറെ 100 ആടുകളും 500ന്നു മേൽ കോഴികളും വധിക്കപ്പെട്ടുവരുന്നു. അസ്മാദൃക്കുകളുടെ പ്രസംഗങ്ങളാവട്ടെ ഈ ദുരിതകർമ്മങ്ങളെ നിറുത്തുന്നതിന്ന് ശക്തങ്ങളായില്ല. അങ്ങിനെ ഇരിക്കെയാണ് അവിടുത്തെ മോക്ഷപ്രദീപം ആ ദിക്കിലുള്ള ഒരാളുടെ കൈവശം കിട്ടിയത്. അധികം വിസ്തരിച്ചിട്ടാവശ്യമില്ലല്ലൊ. ഈ വരുന്ന കുംഭമാസത്തിൽ ഈ ദുഷ്ടകർമ്മം നടത്താൻ പാടില്ലെന്ന് ആ ദിക്കുകാർ ഐകകണ്ഠ്യേന തീർച്ചപ്പെടുത്തുകയും ചെയ്തിരിക്കുന്നു. മോക്ഷ

പ്രദീപത്തിന്ന് അജ്ഞാനതിമിരനിരാകരണത്തിൽ എത്രമാത്രം ശക്തിയുണ്ടെന്നുള്ളതിന്ന് ഇതിലധികം ഒരു ദൃഷ്ടാന്തം വേണമെന്നില്ലല്ലൊ.

എന്ന്, 1088 ധനു 7 -താംനു
(കവി) കെ. സി. കേശവപിള്ള.

കുരുതി കർമ്മത്തെക്കൂടി നിർത്തിച്ച് ആടു കോഴികളേയും ഹിംസാസങ്കടത്തിൽനിന്ന് വേർപ്പെടുത്തുവാൻ മോക്ഷപ്രദീപാദി സിദ്ധഗ്രന്ഥങ്ങൾക്കല്ലാതെ ഹിന്ദുമതത്തിലൊ ഇതരമതങ്ങളിലൊ ഉള്ള വേദാദികൾക്ക് കഴിഞ്ഞുവൊ? ഇങ്ങിനെ അനവധി ഹിംസകളെ നിർത്തിയിരിക്കുന്നു.

7. "അജ്ഞാനതിമിരാന്ധന്മാരായി കൃത്യാകൃത്യജ്ഞാനമില്ലാതെ താമസപ്രകൃതികളായി കിടന്നിരുന്ന അടിയങ്ങൾ ഹേ യോഗിരാജൻ! തിരുമനസ്സിലെ കരുണയുടെ ഫലമായ രാജയോഗാനന്ദമതചന്ദ്രന്റെ പ്രകാശമാനങ്ങളായ കിരണകന്ദളങ്ങളാൽ ആനന്ദാഹ്ലാദഭരിതന്മാരായി തീർന്നിരിക്കുന്നു."

എന്ന്,
ആർ. പി. പ്രഭൃതികൾ

8. "ഇങ്ങിനെ മനുഷ്യർക്കും അനാഥപ്രാണികൾക്കുംകൂടി സങ്കടനിവൃത്തിയെ ചെയ്യിപ്പിക്കുവാൻ ഇതെവരെ ഒരു കൃതിക്കും കഴിയായ്കയാൽ പിന്തുണമതവേദശാസ്ത്രാദികളെക്കാൾ തിരുമേനിയുടെ ആനന്ദകൃതികൾ അധികശക്തിമത്തുക്കളാണെന്നുള്ളത് അനുഭവമായിരിക്കു ന്നു.

ഹേ പരമകാരുണിക!.... ഹിംസാദോഷത്തെപറ്റി അങ്ങുന്ന് വിസ്തരിച്ചതിനെക്കണ്ട് എത്രപേർ ഇക്കാലത്ത് ഹിംസയെ നിർത്തിയിരിക്കുന്നു..... ഇങ്ങിനെ ഓരോ ഹിംസാനിവൃത്തികളെ ആലോചിച്ചാൽ ഹേ അഹിംസാധർമ്മപരിപാലക! ഹേ ദയാസിന്ധൊ! എന്ന സംബോധനകൾക്ക് അർഹനായ ദയാനിധി അങ്ങുന്നല്ലാതെ ആർ! ആർ! "ഹേ യോഗീശ്വര! അങ്ങുന്ന് കർമ്മകാണ്ഡമേഘപടലത്തെ യുക്തിമരുത്തിനാൽ അടിച്ചുനീക്കി രാജയോഗചന്ദ്രനെ പ്രകാശിപ്പിക്കയാൽ ഇക്കാലത്ത് ബഹുപേർ ആനന്ദികളായി തീർന്നിരിക്കുന്നു. അവർ നിന്തിരുവടിക്കയച്ച ലേഖനങ്ങളടങ്ങിയ "ആനന്ദസോപാന"ത്തെ വായിച്ചാൽ ഇത് കലിയുഗമല്ല, ഇത് ആനന്ദയുഗമാണ് എന്ന് ഏത് സാരഗ്രാഹികൾക്കും സമ്മതിക്കേണ്ടിവരും. അതുകൊണ്ട് രാജയോഗചന്ദ്രാവതാരഭൂമെ! ഹേ

ആനന്ദമതപ്രദർശക! എന്ന സംബോധനക്ക് അർഹനായ മഹാനുഭാവൻ അങ്ങുന്നല്ലാതെ ആര്? ആര്? ഹേ യോഗിരാജൻ! കർമ്മകാണ്ഡരാക്ഷസന്ന് ഇരയാവാതെ ആനന്ദവിമാനത്തിലിരുന്ന് ചിദാകാശപദവിയിൽ സഞ്ചരിപ്പാൻ അടിയങ്ങൾക്ക് ഭാഗ്യമുണ്ടായത് അവിടുത്തെ കൃതിയാലും കൃപയാലും അല്ലയോ? മഹാരാജാക്കന്മാർക്കും മഹാപണ്ഡിതന്മാർക്കും, ആഢ്യന്മാർക്കുംകൂടി അനുഭവിപ്പാൻ സംഗതിവരാത്ത മഹാനന്ദാതിശയത്തെ അനുഭവിപ്പാൻ മന്ദമതികളായ അടിയങ്ങൾക്ക് അങ്ങുന്നില്ലെങ്കിൽ എങ്ങിനെ സംഗതിവരും? കർമ്മകാണ്ഡ ബ്രഹ്മരാക്ഷസന്റെ കപടതയെ കണ്ടുപിടിച്ച് തൽകണ്ഠത്തെ ജ്ഞാനഖൾഗംകൊണ്ട് ഖണ്ഡിച്ചത് അങ്ങുന്നല്ലയൊ? ഇങ്ങിനെ ചെയ്തനിമിത്തം എത്രപേർ വ്രതപട്ടിണിയാലും തീർത്ഥാടനത്തിനാലും വിഗ്രഹാരാധനാദികർമ്മങ്ങളാലുമുള്ള കായക്ലേശദ്രവ്യനാശകഷ്ടങ്ങളെ വിട്ട് സുഖഭോജനസന്തുഷ്ടന്മാരായി കാലം കഴിക്കുന്നു. രാവണരാക്ഷസാദികളെ വധിച്ച രാമാദ്യവതാരങ്ങൾക്കുകൂടി ഇങ്ങിനെ ചെയ്യുവാൻ കഴിഞ്ഞില്ലല്ലൊ. ഈ സ്ഥിതിക്ക് ഹേ കർമ്മകാണ്ഡദുഷ്ടരാക്ഷസഹന്താവെ! എന്ന സംബോധനക്ക് അർഹനായ മഹാത്മാവ് അങ്ങുന്നല്ലാതെ ആര്? ഹേ പരമഗുരോ! ഭഗവൽകൃതമായ ആനന്ദവിമാനത്തിൽ കരേറിനോക്കിയാൽ നദീപ്രവാഹവേഗത്താൽ കരവക്കത്തുള്ള വൃക്ഷാദികൾ മുരടോടുകൂടി പുഴുങ്ങിവീണ് കത്തി ഒലിച്ചുപോകുന്നതുപോലെ അവതാരങ്ങളും കർമ്മകാണ്ഡാചാര്യന്മാരും സിദ്ധികളും ഭഗവൽഗീതാദികളിൽ കലർന്നുകിടക്കുന്ന കപടപ്രമാണങ്ങളും ഹേ ഭഗവൻ! നിന്തിരുവടിയുടെ വാണിമഹാവേണിയാൽ അടിമറിഞ്ഞ് മലർന്നുവീണ് മറിഞ്ഞ് ഒഴുകിപ്പോകുന്നത് ഏത് സാരഗ്രാഹികൾക്കും കാണാം. ആനന്ദവിമാനത്തിലിരുന്ന് നിന്തിരുവടിയാൽ പ്രയോഗിക്കപ്പെട്ട് അനുഭവയുക്തിപ്രമാണതീയുണ്ടകളാൽ (ബോംബുകളാൽ) അവിടുത്തെ സൽകൃതികളെ നോക്കി കൊഞ്ഞനം കാണിക്കുന്ന വിദഗ്ധന്മാരുടെ വിഗ്രഹക്കോട്ടകളും ഈശ്വരനുംകൂടി ദഗ്ധാവസ്ഥയെ പ്രാപിച്ചുപോയി. അവർക്ക് ഇനി ഒരു പുതിയ ഈശ്വരനെ തിരഞ്ഞെടുക്കണം. അല്ലെങ്കിൽ ആ സ്ഥാനത്ത് ഒരു പ്രസിഡണ്ടിനെ (അദ്ധ്യക്ഷനെ) നിശ്ചയിക്കണം. നിരീശ്വരന്മാർക്കുകൂടി നിശ്രേയസസാമ്രാജ്യസൗധത്തിൽ കരേറുവാൻ നിശ്രേണിയായി തീർന്നിട്ടുള്ളത് തിരുമേനിയുടെ ആനന്ദകൃതിയല്ലാതെ ലേകത്തിൽ ഏത്? ഹേ ജ്ഞാനസിന്ധോ! ജാതിഭേദമാകുന്ന കുഷ്ഠരോഗവും പക്ഷപാതമാകുന്ന പക്ഷവാതരോഗവും അജ്ഞാനമാകുന്ന തിമിരരോഗവും

കർമ്മകാണ്ഡമാകുന്ന ദുർദേവതയും പിടിപ്പെട്ട് നികൃഷ്ടയായികിടക്കുന്ന ഈ ഇന്ത്യാഭൂമീദേവിയെ ആ മഹാരോഗദുർദ്ദേവതാബാധയിൽനിന്ന് മുക്തയാക്കി രാജയോഗരാജിതയാക്കി വിശിഷ്ടയാക്കിത്തീർക്കുന്ന സൽകൃതി ഭവൽകൃതി ഒന്നുമാത്രം. വിഷ്ണുവിന്റെ അവതാരമാണെന്ന് ഹിന്ദുക്കളാൽ സമ്മതിക്കപ്പെട്ട പരിശുദ്ധാത്മാവായ ബുദ്ധനെ നിന്ദിച്ചത് പോലെ ചില ഹിന്ദുസന്തതികൾ നിന്തിരുവടിയെ നിന്ദിക്കുന്നു. അതിന്നുകാരണം അവിടുത്തെ സമദൃഷ്ടി, ജ്ഞാനവിശേഷം, ദയ, അഹിംസാവ്രതം, അധർമ്മകർമ്മഖണ്ഡനധീരത മുതലായ അതിശയഗുണങ്ങൾ തന്നെയാണ്" എന്ന് ആനന്ദസമാജങ്ങൾ, 1092 ചിങ്ങം 13 -ാംനു.

ഇങ്ങിനെ സന്തോഷപുരസ്സരം പലരും ശ്ലാഘിച്ചിട്ടുള്ളതിന്നും ശ്ലാഘിക്കുന്നതിന്നും കാരണം ജനങ്ങളെ മതവിഷയങ്ങളായ ദുഃഖകർമ്മങ്ങളിൽനിന്ന് വേർപെടുത്തി ആനന്ദപദവിയെ കാണിച്ച് തൃപ്തിപ്പെടുത്തുന്നതുകൊണ്ടാകുന്നു. വ്യാധി, ദാരിദ്ര്യം, അകാലമരണം, പുത്രമിത്രാദിപ്രിയജനങ്ങളുടെയും ഇഷ്ടവസ്തുക്കളുടെയും വിനാശം, കലഹം, ആശാപാശം മുതലായവകൊണ്ടുതന്നെ സംസാരികൾ ദുഃഖിച്ചുകൊണ്ടിരിക്കുന്നു. അതിന്നുപുറമെ മതങ്ങളും പച്ചപ്പുണ്ണിൽ കോലെടുത്ത് കുത്തുന്നതുപോലെ ദുഃഖത്തെ വർദ്ധിപ്പിക്കുകയാണ് ചെയ്യുന്നത്. എങ്ങിനെയെങ്കിൽ മനഃശുദ്ധിക്കും ദുഃഖശാന്തിക്കും ആനന്ദപ്രാപ്തിക്കും ഈശ്വരനെ പ്രസാദിപ്പിക്കണം എന്നാണ് ശൈവം, വൈഷ്ണവം, ശാക്തം, ബ്രഹ്മസമാജം മുതലായ ഹിന്ദുമതശാഖകളും ക്രിസ്ത്യാനിമതങ്ങളും വിധിച്ചിട്ടുള്ളത്. ആ വിധിയെ അനുസരിച്ച് ഈശ്വരന്റെ നാമോച്ചാരണം ചെയ്തിട്ടും ഗായത്രി മുതലായ മന്ത്രങ്ങളെ അക്ഷരലക്ഷം ജപിച്ചിട്ടും അനേകപദാർത്ഥങ്ങളെ ഉണ്ടാക്കി വിഗ്രഹാരാധനാദികളെ ചെയ്തിട്ടും ഹോമിച്ചിട്ടും തർപ്പിച്ചിട്ടും യാഗംചെയ്തിട്ടും കഠിനവ്രതങ്ങളെടുത്ത് പട്ടിണികിടന്നിട്ടും ധ്യാനിച്ചിട്ടും, വെയിലും കാറ്റും മഞ്ഞും മഴയും ഏറ്റ് ദിശിദിശി ഓടിയലഞ്ഞ് തീർത്ഥസ്നാനം ചെയ്തിട്ടും നമസ്കരിച്ചിട്ടും "ഞങ്ങൾക്ക് ആവശ്യമുള്ള അപ്പം ഇന്ന് ഞങ്ങൾക്ക് തരേണമെ," "ഞങ്ങളുടെ വ്യാധിയേയും ദാരിദ്ര്യത്തേയും സർവ്വസങ്കടങ്ങളേയും മാറ്റിത്തരേണമെ" എന്നും മറ്റും പ്രാർത്ഥിച്ചിട്ടും കരഞ്ഞിട്ടും നേർച്ചകളെ നേർന്നിട്ടും ഈശ്വരനെ പ്രസാദിപ്പിപ്പാൻവേണ്ടി നാനാവിധ കർമ്മങ്ങളെ ചെയ്ത് ഒരു സങ്കടനിവൃത്തിയും കിട്ടാതെ ആത്മജ്ഞാനത്തിൽനിന്നും ആനന്ദത്തിൽനിന്നും പതിച്ച് ദുഃഖിക്കുന്നു.

ഇങ്ങിനെയാണ് സംസാരദുഃഖത്തിന്നു പുറമെ മതങ്ങൾ ദുഃഖത്തെ വർദ്ധിപ്പിക്കുന്നത്. മതം നിമിത്തമുള്ള ഈ അജ്ഞാനകർമ്മദുഃഖത്തെ ഈശ്വരൻ ഒരു കർമ്മത്താലും പ്രസാദിക്കുന്ന ജാതിയല്ലെന്ന് നമ്മുടെ സിദ്ധഗ്രന്ഥങ്ങൾ തെളിയിച്ചുകൊടുക്കുന്നതുകൊണ്ട് ആ കർമ്മഭ്രാന്തി ദുഃഖത്തിൽനിന്ന് വേർപ്പെട്ട് ആശ്വസിപ്പാനും ആനന്ദത്തോട് ചേരുവാൻ യോഗമല്ലാതെ മറ്റൊരു ഉപായവും ഇല്ലെന്നും ലോകം മുഴുവനും ഒരേ ആനന്ദമതമാകുന്നു എന്നും തെളിയിച്ചുകൊടുക്കുന്നതുകൊണ്ട് യോഗത്താൽ ആനന്ദിപ്പാനും ജനങ്ങൾക്ക് സംഗതി വരുത്തി ആനന്ദമതത്തെ അവതരിപ്പിച്ചിരിക്കുന്നു. ഇങ്ങിനെയുള്ള സിദ്ധി നമ്മുടെ സിദ്ധഗ്രന്ഥങ്ങൾക്കല്ലാതെ ഹിന്ദുമതത്തിലൊ ഇതരമതങ്ങളിലൊ ഉള്ള വേദശാസ്ത്രാദികൾക്കുണ്ടായൊ? ഈശ്വരൻ പ്രസാദിക്കുന്ന ജാതിയല്ലെന്നും നിർഗുണനാണെന്നും ആശ്ചര്യകരമാകുംവണ്ണം തെളിയിച്ച സംഗതികളെ മുഴുവൻ അറിയണമെങ്കിൽ ആനന്ദവിമാനം, ആനന്ദാദർശം, വിഗ്രഹാരാധനാഖണ്ഡനം എന്ന പുസ്തകങ്ങളെ വായിച്ചു നോക്കണം. ഇത് ഒരു ചെറിയ അറിയിപ്പ് മാത്രമാകയാൽ അവയിലുള്ള ഒറ്റ സംഗതിമാത്രം എടുത്ത് ഈശ്വരാരാധനകർമ്മങ്ങൾ വ്യർത്ഥങ്ങളെന്ന് തെളിയിച്ചുകൊള്ളുന്നു. ഹേ മതവാദികളെ! ഈശ്വരൻ സൃഷ്ടിസ്ഥിതിസംഹാരകർത്താവാകുന്നു എന്ന് നിങ്ങളും നിങ്ങളുടെ മതങ്ങളുടെ പറയുന്നതുകൊണ്ട് നിങ്ങളുടെ മതപ്രകാരംതന്നെ ഈശ്വരൻ ദുഷ്ടമൂർത്തിയാണെന്നും പ്രസാദിക്കുന്ന ജാതിയല്ലെന്നും ഈശ്വരനെ പ്രസാദിപ്പിപ്പാൻവേണ്ടി നിങ്ങൾ ചെയ്യുന്ന പ്രാർത്ഥനാദി കർമ്മങ്ങളെല്ലാം വ്യർത്ഥങ്ങളാണെന്നും സിദ്ധിക്കുന്നു. എങ്ങിനെയെങ്കിൽ സൃഷ്ടിസ്ഥിതിസംഹാരങ്ങൾ ഈശ്വരന്റെ സഹജകൃത്യങ്ങളാകുന്നു എന്നു വരുന്നു. ആ കൃത്യങ്ങളെ ദൈവം എങ്ങിനെ വിട്ടിരിക്കും? കൃഷിക്കാരൻ സസ്യങ്ങളെ ഉണ്ടാക്കുന്നു, രക്ഷിക്കുന്നു, ഒടുവ് കൊയ്ത് തിന്നുന്നു. വിളകൊയ്യുന്ന കാര്യത്തിൽ കൃഷിക്കാരൻ ലേശം ദയ കാണിക്കുമോ? ഇല്ല. ഈശ്വരന്റെ കൃഷിയും സൃഷ്ടിസ്ഥിതിസംഹാരകൃത്യമായതുകൊണ്ട് നിങ്ങൾ എത്ര തന്നെ പ്രാർത്ഥിച്ച് കരഞ്ഞാലും നിങ്ങളെ സംഹരിക്കാതിരിപ്പാൻ നിർവ്വാഹമില്ല. മാംസവിക്രയി ആട്, കോഴി മുതലായ പ്രാണികളെ വളർത്തുന്നു, ഒടുവ് അറക്കുന്നു, തിന്നുന്നു, വില്ക്കുന്നു. ആടുകോഴികൾ എത്രതന്നെ കരഞ്ഞാലും ആ ഹിംസകൻ ദയ കാണിച്ച് അറക്കാതെ വിടുന്നുണ്ടൊ? ഇല്ല. അപ്രകാരം ഈശ്വരനും ദയ കാണിച്ച് സംഹരിക്കാതെ വിടുവാൻ നിർവ്വാഹമില്ല. സംഹാരവും ഈശ്വരന്റെ

കൃത്യമെന്നല്ലയൊ നിങ്ങൾ പറയുന്നത്? ആ സംഹാരകൃത്യം അരുതെന്ന് അപേക്ഷിച്ചാൽ സ്വകൃത്യത്തിൽ നിന്ന് ഈശ്വരൻ പിൻവലിക്കുമോ? സൂര്യനോട് തപിക്കരുത് എന്ന് പ്രാർത്ഥിച്ചാലും സൂര്യനെ നമസ്കരിച്ചാലും പൂജിച്ചാലും സൂര്യൻ തപിപ്പിക്കാതെ നിങ്ങളെ തണുപ്പിക്കുമൊ? അഗ്നിയെ സ്തുത്യാദികൾകൊണ്ട് പ്രസാദിപ്പിപ്പാൻ പുറപ്പെട്ട് എത്ര പൂജിച്ചാലും പ്രാർത്ഥിച്ചാലും അഗ്നി ദഹിപ്പിക്കാതെ നിങ്ങളെ തണുപ്പിക്കുമോ? അഗ്നിയെ നിത്യം ആരാധിക്കുന്ന അഗ്നിഹോത്രിയെകൂടി അഗ്നി ദഹിപ്പിക്കുന്നു. എന്റെ അഗ്നിഭഗവാനാണ്, ഇഷ്ടദേവതയാണ് എന്ന് ഭക്തിപരവശനായി തൊട്ടാൽ കൈ പൊള്ളിക്കും. അധികം ആശ്രയിച്ചാൽ അഗ്നിഹോത്രിയെ ഭസ്മമാക്കും. സ്വഭാവത്തെ നിർത്തൽ ചെയ്യുവാൻ നിർവ്വാഹമില്ല. ആ സ്ഥിതിക്ക് ഈശ്വരന്റെ സംഹാരസ്വഭാവത്തെ നിർത്തൽചെയ്ത് പ്രസാദിപ്പിപ്പാൻവേണ്ടി നിങ്ങൾ ചെയ്യുന്ന പ്രാർത്ഥനാദി സകലകർമ്മങ്ങളും വ്യർത്ഥങ്ങൾതന്നെ. യേശുക്രിസ്തുവിന്റെ കഥയെ ഒന്ന് ആലോചിപ്പിൻ. കർത്താവെ കർത്താവെ എന്ന് എത്ര വിളിച്ച് സ്തുതിച്ച പരമഭക്തനാണ് ക്രിസ്തു. പ്രസംഗിച്ച് പ്രസംഗിച്ച് എത്ര വളരെ ജനങ്ങളെക്കൊണ്ട് കർത്താവിനെ സ്തുതിപ്പിച്ച പുണ്യവാനാണ് ക്രിസ്തു? എത്ര വളരെ സദാചാരനിഷ്ഠനായിരുന്നു? അങ്ങിനെയിരിക്കുന്ന ക്രിസ്തുവിനെ പിടിച്ച് ശത്രുക്കൾ മുഖത്ത് തുപ്പി കന്നത്തിൽ അടിച്ച് പരിഹസിച്ച് പിത്തം കലക്കിയ കാടി കുടിപ്പിക്കാൻ കൊടുത്ത് മരത്തിൽചേർത്തി മാറിടത്തിൽ ആണി അറഞ്ഞു. ക്രിസ്തു സങ്കടം സഹിക്കാതെ എൻദൈവമെ! എൻദൈവമെ! നീ എന്നെ കൈവെടിഞ്ഞതെന്ത്? എന്ന് മഹാശബ്ദത്തോടുകൂടി വിളിച്ച് പ്രാണനെ വെടിഞ്ഞു. ദൈവം ഒരു നിവൃത്തിയേയും ചെയ്തുകൊടുത്തില്ല കർത്താവിന്റെ കരുണ അന്ന് കാശിക്കുപോയോ? ദൈവം പ്രസാദിക്കുന്ന ജാതിയാണെങ്കിൽ ക്രിസ്തുവിൽ പ്രസാദിക്കേണ്ടതായിരുന്നു. ക്രിസ്തുവിന്ന് ദൈവം തന്നെ സ്വീകരിച്ചിട്ടുണ്ടൊ ഇല്ലയൊ എന്നറിവാൻകൂടി കഴിഞ്ഞില്ല. അറിവാൻ കഴിഞ്ഞിട്ടുണ്ടെങ്കിൽ എൻദൈവമെ! നീ എന്നെ കൈവെടിഞ്ഞതെന്ത് എന്ന് ശബ്ദിക്കുമൊ? ക്രിസ്തുവിന്റെ കഥതന്നെ ഈ തരത്തിലിരിക്കുമ്പോൾ ക്രിസ്തുവിനെ വിശ്വസിച്ചാൽ കർത്താവ് കരുണചെയ്ത് സ്വർഗ്ഗം കൊടുക്കുമെന്ന് വിശ്വസിക്കുന്നവർക്ക് എന്താഗതി? ഭഗവൽഗീതയെ (ശ്രീകൃഷ്ണവചനത്തെ) വിശ്വസിച്ച് ഈശ്വരനെ പ്രസാദിപ്പിപ്പാൻവേണ്ടി നിഷ്കാമ കർമ്മങ്ങളെ ചെയ്തുചെയ്ത് ആത്മജ്ഞാനം സിദ്ധിക്കാതെ

കലിവരുന്നു എന്ന് ഭയപ്പെട്ട് ഉത്തരദിക്കിലേക്ക് ഓടിപ്പോയി പെരുവഴിയിൽ വീണ് ചത്ത അർജ്ജുനന്റെ ഗതിതന്നെ. മനുഷ്യരുടെ പാപത്തെ ഏറ്റെടുപ്പാൻവേണ്ടി ഉണ്ടാക്കി ദൈവം ക്രിസ്തുവിനെ ബലികഴിച്ചതാണ് എന്ന് ക്രിസ്ത്യന്മാർ പറയുന്നത് ഒരു പരിഹാരമായിട്ടല്ല ഇരിക്കുന്നത്. സന്തതിയെ ഉണ്ടാക്കി ശപിച്ചിട്ടും ക്രൂശിൽ തറപ്പിച്ചിട്ടും കൊല്ലുന്ന വികൃതിയാണ് ദൈവം എന്ന നിന്ദയായിട്ടാണ് കലാശിക്കുന്നത്. "സർവ്വശക്തനാണ്, കരുണാനിധിയാണ് ദൈവം എന്ന് ഇവർ പറയുന്നുവല്ലൊ. സർവ്വശക്തന്ന് എന്തൊന്നിനാണ് കഴിയാത്തത്? ആദാം, ഹവ്വ, എന്ന ആദിസന്താനങ്ങൾ ദൈവത്തിന്റെ ശാപത്താൽ പാപികളായിട്ടുണ്ടെങ്കിൽ അനുഗ്രഹിച്ച് സന്തതികളെ പരിശുദ്ധന്മാരാക്കരുതൊ? തന്റെ സന്തതിയെ ശപിക്കുന്നതും ഹിംസിക്കുന്നതുമാണൊ കരുണാനിധിയുടെ ലക്ഷണം? ആട്, കോഴി മുതലായ അനാഥപ്രാണികളെ ബലാല്ക്കാരേണ മനുഷ്യർ അറക്കുമ്പോൾ അവ കൈകാലുകളെ പിടച്ച് തുടിച്ച് വിറച്ച് കരയുന്ന ആർത്തനാദം കേട്ടിട്ടും പ്രാണവേദന സഹിച്ചുകൂടാതെ കാട്ടുന്ന മരണചേഷ്ടകളെ കണ്ടിട്ടും അവയിൽ കരുണ കാണിക്കാത്ത ദൈവം ആ അനാഥപ്രാണികളെ ഹിംസിച്ച് തിന്നുന്ന കരുണയില്ലാത്ത കഠിന നരന്മാരിൽ കരുണകാണിക്കുമെന്ന് കരുതുവാൻ ലേശം അവകാശമുണ്ടോ? കരുണാരസത്തെക്കാളും ദൈവത്തിലുള്ള ഭക്തിരസത്തേക്കാളും ആട്, കോഴി മുതലായവയുടെ രക്തമാംസരസങ്ങളിൽ രസിക്കുന്ന നരന്മാരിൽ ദൈവം കരുണകാണിക്കുമെന്ന് കരുതുന്നതിൽ മീതെ ഒരു മൂഢത മറ്റൊന്നുണ്ടോ? ദയക്ക്സമം പുണ്യമില്ലെന്നും ഹിംസക്ക് സമം പാപമില്ലെന്നും വേദശാസ്ത്രാദികൾ ഘോഷിച്ചിരിക്കെ, ദയ വേണമെന്ന് സർവ്വമതങ്ങളും ഒരുപോലെ സമ്മതിച്ചുമിരിക്കെ, അങ്ങിനെ ഇരിക്കുന്ന ദയാധർമ്മത്തെ വെടിഞ്ഞ് അനാഥപ്രാണികളെ ഹിംസിക്കുന്ന നരന്മാരിൽ ദയ കാണിക്കുന്ന ഒരു ദൈവം ഉണ്ടെങ്കിൽ ആ ദൈവത്തെപ്പോലെ പരമപാപി ലോകത്തിൽ ആരാണുള്ളത്? അങ്ങിനെ മനുഷ്യപക്ഷത്തിൽ നില്ക്കുന്ന ഒരു ദൈവം ഇല്ല. ഉണ്ടെങ്കിൽ ഏതുമതക്കാരിലാണ് ആ ദൈവം ദയ കാണിച്ചിട്ടുള്ളത്? പ്രസാദിച്ചിട്ടുള്ളത്? ഭജിക്കാത്ത മൂഢന്മാരുടെ ഇടയിൽകൂടി സംഭവിക്കാത്ത മഹാവ്യാധി, ദാരിദ്ര്യം, അകാലമരണം, പ്രിയപ്പെട്ട പുത്രമിത്രകളത്രാദികളുടെ വിനാശം മുതലായ ആപത്തുകൾ അനേകം അതിഭക്തിയോടുകൂടി ഭജിക്കുന്നവർക്ക് പിടിപ്പെട്ടു കാണുന്നു. ഇതാണൊ ദൈവപ്രസാദം? ഇവർക്ക് സ്വർഗ്ഗലോകത്തിൽ സുഖം കൊടുക്കും എന്നാണ്

മതങ്ങൾ പറയുന്നത്. ഇവിടെ കൊടുക്കാത്ത ദൈവം അവിടെ കൊടുക്കും എന്ന് പറയുന്നത് അയുക്തമല്ലയൊ? അവിടെ കൊടുക്കുന്നത് ഈ മതക്കാർ കണ്ടിട്ടുണ്ടോ? ഇവിടെയല്ലയൊ കൊടുക്കേണ്ടത്? വിശക്കുമ്പോഴല്ലയൊ ചോറ് കൊടുക്കേണ്ടത്? ദുഃഖിക്കുമ്പോഴല്ലയോ ദുഃഖനിവൃത്തി ചെയ്യേണ്ടത്? ഹേ മർത്ത്യന്മാരെ! ഈശ്വരൻ നിങ്ങൾ പറയുംപ്രകാരം സൃഷ്ടിസ്ഥിതി സംഹാരകർത്താവാകുന്നു എങ്കിൽ നിങ്ങൾക്ക് പ്രസാദിച്ച് മുക്തിതരുവാൻ നിർവ്വാഹമില്ല എന്നതിന്ന് കാരണം കാണിച്ചുവല്ലൊ. നിങ്ങൾക്ക് മുക്തി തരുന്നതുകൊണ്ട് ഈശ്വരന്ന് വലുതായ നഷ്ടവും സ്വധർമ്മഹാനിയും കൂടി നേരിടും. എങ്ങിനെയെങ്കിൽ പ്രസാദിച്ച് ജീവന്മാർക്ക് മുക്തിയെ കൊടുത്താൽ ഈശ്വരന്റെ സൃഷ്ടിസ്ഥിതിസംഹാരരൂപമായ കൃഷി തീരെ നശിച്ചുപോകും. സ്വധർമ്മഹാനിയും നേരിടും. വിത്തില്ലെങ്കിൽ എങ്ങിനെ കൃഷിക്കാരൻ വിതക്കും? എങ്ങിനെ വിളകൊയ്യും? ജീവന്മാരൊക്കെ മുക്തന്മാരായാൽ പിന്നെങ്ങിനെ സൃഷ്ടിക്കും? എങ്ങിനെ സംഹരിക്കും? കൃഷിക്കാരന്ന് വിത്ത് (ബീജങ്ങൾ) എന്നപോലെ ഈശ്വരന്ന് ജീവരാശിയല്ലയൊ വിത്ത്? പ്രാർത്ഥനാദികൾകൊണ്ട് ഭക്തന്മാർക്ക് മുക്തികൊടുത്തുവരവേ ജീവരാശി ക്രമേണ അവസാനിച്ച് വളരെക്കാലം മുമ്പേ തന്നെ സംസാരസ്വരൂപമായ കൃഷി നിന്നുപോകയും ചെയ്യുമായിരുന്നു. നിങ്ങളുടെ മതപ്രകാരം ആദിയിലുള്ള ജീവന്മാരുടെ ആകെത്തുകയിൽനിന്ന് വർദ്ധനക്കും അവകാശമില്ല. മുക്തന്മാരായി കുറവു വരുമ്പോൾ പുതിയ ജീവനെ സൃഷ്ടിച്ച് തികവു വരുത്താനും നിർവ്വാഹമില്ല എന്നത് താഴെ പറയുന്ന സംഗതികൾകൊണ്ടും പ്രമാണംകൊണ്ടും തെളിയിക്കാം. ഉഷ്ണത്താൽ ആവിരൂപേണ ആകാശത്തിൽ ചെന്ന വെള്ളം തന്നെയാണ് വർഷിക്കുന്നത്. മലകളിലും ഭൂമിയിലും വർഷിച്ച ആ വെള്ളം തന്നെ വീണ്ടും നദികളിൽകൂടി പ്രവഹിച്ച് സമുദ്രത്തിൽ ചേരുന്നു. പിന്നേയും മേൽപ്രകാരം മേല്പോട്ടും കീഴ്പോട്ടും കാലന്തോറും പോയും വന്നുകൊണ്ടുമിരിക്കുന്നു. മേല്പോട്ടുപോയ വെള്ളത്തിന്റെ കുറവ് തീർപ്പാൻവേണ്ടി പുതിയ വെള്ളത്തെ സൃഷ്ടിച്ചുകൂട്ടുന്നില്ല. മേല്പോട്ട് ആവിരൂപേണ പോയ വെള്ളം കീഴ്പോട്ട് വർഷരൂപേണ വരാത്തപക്ഷം അല്പകാലംകൊണ്ട് സമുദ്രതടാകകൂപാദികൾ വറ്റി വരണ്ടുപോകുമായിരുന്നു. അനേകായിരം കാലമായിട്ടും അങ്ങിനെ സംഭവിക്കാത്തത് മേൽപ്രകാരം പോയ വെള്ളം വീണ്ടും മടങ്ങിവരുന്നതുകൊണ്ടാകുന്നു. ഇപ്രകാരം ജീവന്മാരും പോയും വന്നുകൊണ്ടുമിരി

ക്കുന്നു. ഇങ്ങിനെയാണ് സംസാരസമുദ്രം വറ്റാതെ ഇരിക്കുന്നത്. അങ്ങിനെയല്ല, മുക്തന്മാരായി പോയ ജീവന്മാർക്കുപകരം പുതിയ ജീവന്മാരെ സൃഷ്ടിച്ച് തികവാക്കുന്നു. അതുകൊണ്ട് സംസാരസമുദ്രം വറ്റാതെ ഇരിക്കുന്നതാകുന്നു എന്ന് വാദിക്കുന്നപക്ഷം "ഭൂതഃ ഗ്രാമഃ സ ഏവായം ഭൂത്വാ ഭൂത്വാ പ്രലീയതെ", "അജൊ നിത്യശ്ശാശ്വതോയം പുരാണഃ" മുമ്പ് ഉണ്ടായിരുന്ന പ്രാണിസമൂഹം തന്നെ പിന്നേയും പിന്നേയും വന്ന് വന്ന് മറയുന്നു. ജീവന്മാർ ജനിക്കാത്തവരും പണ്ടെ ഉള്ളവരും നശിക്കാത്തവരുമാകുന്നു എന്നർത്ഥമുള്ള മേൽകാണിച്ച ശ്രുതിക്കും വിരോധം വരുന്നു. സ്വർഗ്ഗമോക്ഷസ്ഥാനമൊ പുതിയത് പുതിയത് പണിയിക്കേണ്ടിയും വരുന്നു. അല്ലെങ്കിൽ മുമ്പുള്ള ജീവന്മാരും പുതിയപുതിയ ജീവന്മാരും മുക്തന്മാരായി ചെന്നുചെന്ന് ദിവസംപ്രതി നിറയുമ്പോൾ തിക്കിത്തിരക്കി ഉന്തും തള്ളും നേരിടില്ലയൊ? അത്രവളരെ ജീവികളെ ഓരോ മതക്കാർ പലവഴിക്കും മുക്തന്മാരാക്കി അയച്ചിരിക്കുന്നു, അയച്ചുകൊണ്ടുമിരിക്കുന്നു എന്ന് ഇവരുടെ മതങ്ങൾകൊണ്ട് കാണുന്നു. ഒരു മുഹൂർത്തംകൊണ്ടുതന്നെ അനേകജീവന്മാരെ മുക്തന്മാരാക്കുന്ന പല വഴികളും മതങ്ങളിൽ കല്പിച്ചിരിക്കുന്നു. എങ്കിലും ഇവരുടെ ഈശ്വരന്റെ സൃഷ്ടിസ്ഥിതിസംഹാരരൂപമായ വ്യാപാരത്തിന്ന് ഇതേവരെ ഹാനി നേരിട്ടിട്ടില്ല. ഇങ്ങിനെയിരിക്കുന്ന അനുഭവാവസ്ഥയെ (പ്രബലപ്പെട്ട പ്രകൃതിയെ) പ്രമാണമാക്കി ആലോചിക്കുന്തോറും ഈശ്വരന്റേയൊ ഈശ്വരാവതാരങ്ങളും ഈശ്വരപുത്രനുമുണ്ടെങ്കിൽ അവരുടെയോ പ്രസാദംനിമിത്തം അനേകംപേർക്ക് മുക്തി കിട്ടിയിട്ടുണ്ടെന്നും കിട്ടുമെന്നും ഘോഷിക്കുന്ന മതങ്ങൾ ഉടഞ്ഞ് തവിടുപൊടിയായിപ്പോകുന്നു. "നസപുനരാവർത്തതെ നസപുനരാവർത്തതെ" (മുക്തന്ന് പുനർജ്ജന്മമില്ല, പിന്നൊരുകാലത്തും പ്രപഞ്ചത്തിലെക്ക് മടങ്ങിവരികയില്ല) എന്ന് പറയുന്ന വേദത്തിന്റെ ചായവും വെളുത്തുപോകുന്നു. ഹേ മതകർത്താക്കന്മാരെ! ഈശ്വരൻ സൃഷ്ടിസ്ഥിതിസംഹാരകർത്താവാകുന്നു എന്ന് നിങ്ങൾ പറയുന്നതിനെ വ്യാഖ്യാനിക്കുമ്പോൾ സന്തതിയെ ഉണ്ടാക്കി മർദ്ദിക്കുന്ന നിർദ്ദയനിർഗ്ഗുണനിധിയാകുന്നു ഈശ്വരൻ എന്നും ഒന്നുംകൊണ്ടും പ്രസാദിക്കാത്ത ജാതിയാകുന്നു ഈശ്വരൻ എന്നും സിംഹവ്യാഘ്രാദി കാട്ടുമൃഗങ്ങളും ദുഷ്ടരാക്ഷസപിശാചങ്ങളുംകൂടി ചെയ്യാത്ത നീചകർമ്മനിരതനും നീതിഹീനനും നിന്ദ്യനുമാണ് ഈശ്വരൻ എന്നും ആകയാൽ സന്തതിയെ സംഹരിക്കുന്ന പിതാക്കന്മാരെ അതാത് ഗവർമ്മെണ്ട് പിടിച്ചു ശിക്ഷിക്കുന്ന നിയമപ്ര

കാരം സർവ്വസന്തതികളെ സംഹരിക്കുന്ന ഈശ്വരനെ സർവ്വ ഗവർമ്മെണ്ടും കൂടി പിടിച്ച് ദണ്ഡിക്കുകയാണ് വേണ്ടത് എന്നും മാത്രമെ തെളിയുന്നുള്ളൂ. ഹേ മതകർത്താക്കന്മാരെ! ദൈവത്തെ ഇത്ത രത്തിലാക്കിയത് അത്യന്തം സാഹസമായി. ആ സ്ഥിതിക്ക് ഈശ്വരനെ പ്രസാദിപ്പിപ്പാനായി അനേക കർമ്മങ്ങളെ കല്പിപ്പാൻ നിങ്ങൾക്ക് അവ കാശമുണ്ടൊ? അവയെ അനുഷ്ഠിപ്പാനൊ അനുഷ്ഠിപ്പിപ്പാനൊ അവ കാശമുണ്ടോ? ഈശ്വരൻ ദയാനിധിയാണ്, ദീനബന്ധുവാണ്, ഭക്താഭി ഷ്ടപ്രദനാണ് എന്നും മറ്റും ശബ്ദിപ്പാൻ അവകാശമുണ്ടൊ? ഒരേ നാവു കൊണ്ടുതന്നെ അഗ്നി ചൂടുള്ളതാണ് എന്നും അഗ്നി തണുപ്പുള്ള വസ്തു വാണ് എന്നും പറയുന്നതുപോലെ ഈശ്വരൻ ദുർഗ്ഗുണനാധിയാ ണെന്നും ഈശ്വരൻ ഗുണനിധിയാണെന്നും പറയുന്നതിൽമീതെ ഒരു അസംബന്ധം മറ്റൊന്നുണ്ടൊ? ഈ അസംബന്ധത്തെ കണ്ടു പിടിച്ച് ജനങ്ങൾക്ക് കാണിച്ചുകൊടുത്ത് ഈശ്വരപ്രസാദകരങ്ങളാകുന്നു എന്ന് തെറ്റിധരിച്ചു ചെയ്യുന്ന അനേക ദുഃഖകർമ്മങ്ങളിൽനിന്നു വേർപ്പെടുത്തി യോഗത്താൽ ജനങ്ങളെ ആനന്ദിപ്പിക്കുന്ന ആനന്ദമതത്തെ അവതരി പ്പിപ്പാനുള്ള ജ്ഞാനയുക്തിശക്തിവിശേഷങ്ങൾ ആനന്ദവിമാനാദി ഗ്രന്ഥ ങ്ങൾക്കല്ലാതെ ഹിന്ദുമതത്തിലൊ ഇതരമതങ്ങളിലൊ ഉള്ള വേദാദി കൾക്കുണ്ടായൊ? ഹേ ആനന്ദകാംക്ഷികളെ! ഈശ്വരൻ (ബ്രഹ്മാ എന്നും മറ്റും വിളിക്കപ്പെടുന്ന ദൈവം) കൃപയുള്ളവനാണ്, ദീനബ ന്ധുവാണ്, ഭക്താഭീഷ്ടദാതാവാണ്, സൃഷ്ടിസ്ഥിതിസംഹാരകർത്താ വാണ് എന്നും മറ്റും പറയുന്ന മതങ്ങൾ യുക്തിയാകുന്ന മഹാമാരു തൻ അടിക്കുമ്പോൾ പതിരുപോലെയും പഞ്ഞിപോലെയും പറക്കുന്ന മതങ്ങളാണ്. അനുഭവജ്ഞാനമാകുന്ന അഗ്നിയിൽ പഴന്തുണിപോ ലെയും പാറ്റപോലെയും വെന്തുനീറുന്ന ഈ മതങ്ങളെ വിശ്വസിച്ചാൽ ഭയപ്പെട്ട് പരിഭ്രമിച്ച് പലപല കർമ്മങ്ങളെ ചെയ്ത് ദുഃഖിപ്പാനല്ലാതെ യഥാർത്ഥ ജ്ഞാനമനോധൈര്യാനന്ദങ്ങളെ അനുഭവിപ്പാൻ സംഗതി വരികയില്ല, വന്നിട്ടും ഇല്ല. വന്നിട്ടുണ്ടെങ്കിൽ ഒരേ മതക്കാരായ ഹിന്ദു ക്കൾ ജാതിഭേദത്താൽ ഇന്നും മത്സരിച്ച് നശിക്കയില്ല. ആനന്ദവിഗ്ര ഹത്തെ അറിയാതെ നാനാ ശിലാദി വിഗ്രഹങ്ങളെ നാട്ടി ശൈവവൈ ഷ്ണവാദി ഭേദേന കലഹിക്കയില്ല. ഗായത്ര്യാദി മന്ത്രതന്ത്രകർമ്മങ്ങ ളിൽ ഭ്രമിക്കയില്ല. ലോകം മുഴുവനും ഒരേ ആനന്ദമതക്കാരാകുന്നു എന്ന റിയാതെ ഈശ്വരാരാധകന്മാർ മതഭേദത്താൽ മത്സരിക്കയില്ല. ഈ ജീവ ദശയിലുള്ള മുക്തിയെ (ആനന്ദാനുഭവത്തെ) വർണ്ണിക്കാതെ മരിച്ചശേ

ഷമാണ് സ്വർഗ്ഗരാജ്യം എന്ന് വർണ്ണിക്കയില്ല. ദുഃഖനിവൃത്തിക്കും അഭീഷ്ടസിദ്ധിക്കും വേണ്ടി കുട്ടികൾ അച്ഛന്മാരെ വിളിച്ചുകരയുന്നതുപോലെ ദൈവത്തെ പ്രാർത്ഥിച്ചു കരയുകയില്ല. അങ്ങിനെ കരഞ്ഞിട്ടും ഇത്രകാലമായിട്ടും ഇവരുടെ പിതാവായ ദൈവം ഒന്നും കൊടുത്തിട്ടില്ല. എന്റെ മക്കൾ തമ്മിൽ തല്ലേണ്ട, ജാതിഭേദവും മതഭേദവും ഇല്ലാത്തതാണ് എന്ന ഒരു ജ്ഞാനംകൂടി കൊടുത്തിട്ടില്ല. കരച്ചിലും മാറ്റിയിട്ടില്ല. ലോകത്തിൽ മതമോഹവും കരച്ചിലും ദിവസംപ്രതി വർദ്ധിച്ചും വരുന്നു. അഹൊ! ആരാധനയുടെ ഫലം അന്ധതയും ആപത്തും കരച്ചിലുമാണൊ? അതുകൊണ്ട് വേദമാണ്, ഈശ്വരസൃഷ്ടമാണ്, ഇത് സർവ്വമതസമ്മതവുമാണ്, സർവ്വമതക്കാരും അനേകകാലമായി ആചരിച്ചുവരുന്നതുമാണ് ആർക്കും ഭിന്നാഭിപ്രായമില്ല എന്നുവിചാരിച്ച് ആ ആചാരത്തേയും പ്രമാണത്തേയും മുക്തിക്കായി അംഗീകരിച്ചുകൂടാ. യുക്തിക്കും അനുഭവത്തിന്നും അനുകൂലമല്ലെന്നു കണ്ടാൽ ഈശ്വരസൃഷ്ടമാണെന്നഭിമാനിക്കുന്ന കരിമ്പിന്റെ കമ്പിനെയും തൊലിയേയും ചണ്ടിയേയുംപോലെ നിരാകരിക്കേണ്ടതാണ്. എന്നാലേ ആനന്ദം സിദ്ധിക്കയുള്ളു എന്നാണ് ആനന്ദമതസിദ്ധാന്തം. മനോവിനിഗ്രഹമാണ് മുക്തി. അത് തനിക്ക് അധീനമാണ്, ദൈവാധീനമല്ല എന്നാണ് ആനന്ദമതസിദ്ധാന്തം. ലോകം മുഴുവനുംകൂടി ഒന്നായി എതിർത്താലും ഒറ്റപ്പാദംപോലും പിന്നോക്കം വെക്കുവാനിട കൊടുക്കാതെ മനസ്സിന്ന് യഥാർത്ഥ ധൈര്യത്തെ കൊടുത്ത് നിലക്കുനിർത്തി അജ്ഞാനകർമ്മ ദുർമ്മതങ്ങളെ അരിഞ്ഞരിഞ്ഞ് തള്ളുന്ന അനുഭവജ്ഞാനയുക്തികളാകുന്ന ആയുധങ്ങൾ അടങ്ങിയ മതമാണ് നമുക്ക് വേണ്ടത്. അതാണ് അക്ഷോഭ്യമായ ആനന്ദമതം. അതാണ് ആസ്തികന്മാരേയും നാസ്തികന്മാരേയും ആബാലവൃദ്ധം സ്ത്രീപുരുഷന്മാരെ ആനന്ദിപ്പിക്കുന്ന ആനന്ദമതം. ഈ ആനന്ദമതസിദ്ധഗ്രന്ഥങ്ങളാൽ പല സ്ഥലങ്ങളിലും പലതരക്കാർക്കും ഇക്കാലത്ത് സിദ്ധിച്ചിട്ടുള്ള ജ്ഞാനവിശേഷത്തേയും ആനന്ദാതിശയത്തേയും അല്പം പറഞ്ഞുവല്ലൊ. ഈ ലഘുലേഖനത്തിൽ എങ്ങിനെ വിവരിക്കും? ഒന്നുകൂടി കേൾപ്പിൻ! യോഗത്തിന്റെ യോഗ്യത നമ്മുടെ സിദ്ധഗ്രന്ഥങ്ങളാൽ അറിയുകയാൽ യോഗത്തെ അറിയാതിരുന്ന പലരും അറിയുന്നവരാണെന്ന് പറവാനും എഴുതുവാനും തുടങ്ങിയിരിക്കുന്നു. ജാതിഭേദവിഗ്രഹാരാധനകൾ വേണ്ടവയാണെന്ന് ബലമായി വ്യവഹരിച്ചിരുന്ന ചില കൂട്ടക്കാർ അവ വേണ്ടാത്തവയാണെന്ന് തെളിയിപ്പാൻ മോക്ഷപ്രദീപാദികളായ ആനന്ദമതഗ്രന്ഥ

ങ്ങളിലെ യുക്തികളെ എടുത്ത് പത്രങ്ങളിൽ എഴുതിത്തുടങ്ങിയിരിക്കുന്നു. അതേ യുക്തികളെ എടുത്ത് വാദിക്കുന്നു. ചിലർ മിശ്രഭോജനം തുടങ്ങിയിരിക്കുന്നു. കള്ളപ്രമാണമുണ്ടെന്ന് തെളിയിപ്പാൻ മോക്ഷപ്രദിപാദികളിൽ കൊടുത്ത പ്രമാണങ്ങളെത്തന്നെ എടുത്ത് ചിലർ ഉദാഹരിക്കുന്നു, എഴുതുന്നു. വിശേഷിച്ച് അനവധി പണം ചിലവുചെയ്യിച്ച് പല ക്ഷേത്രങ്ങളെ കെട്ടിച്ച് പ്രതിഷ്ഠ ചെയ്തുകൊടുത്ത് വിഗ്രഹാരാധനയെ ചെയ്യിച്ചുവന്ന ഒരു വലിയ സമുദായത്തിലെ ആചാര്യൻ 1918 ജുലായി 6 - താനു തിരുവനന്തപുരം സമദർശിപത്രത്തിൽ ക്ഷേത്രനിർമ്മാണം അരുത്, ക്ഷേത്രത്തിൽ ജനങ്ങൾക്ക് വിശ്വാസം കുറഞ്ഞു വരികയാണ്, അമ്പലം കെട്ടുവാൻ പണം ചിലവിട്ടത് ദുർവ്യയമായി എന്ന് അവർ പശ്ചാത്തപിക്കുവാൻ ഇടയുണ്ട്, കാലത്തിന്ന് അത്ര മാറ്റം വന്നിരിക്കുന്നു എന്നും മറ്റും പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു. ഹേ ബുദ്ധിമാന്മാരെ! കാലത്തിന്ന് എന്താ അത്ര മാറ്റം വന്നിരിക്കുന്നത് എന്ന് ഒന്നാലോചിപ്പിൻ. കാലം പണ്ട് വെളിത്തിരുന്നു, ഇന്നു കറുത്തിരിക്കുന്നുവൊ? കാലത്തിന്ന് പണ്ട് കൈകാലുകളുണ്ടിയിരുന്നില്ല, സാധുവായിരുന്നു; ഇന്ന് കാലത്തിന്ന് കൈകാലുകൾ മുളച്ചിരിക്കുന്നു, കാലം മഹാ വികൃതമായിരിക്കുന്നു എന്ന് വിചാരിക്കുമൊ? എന്താ കാലത്തിന്ന് അത്ര മാറ്റം വന്നിരിക്കുന്നു എന്ന് പറഞ്ഞതിന്റെ അർത്ഥം? പറയാം: ജാതിമതഭേദവിഗ്രഹാരാധനാദി കർമ്മങ്ങളെ ഖണ്ഡിച്ച് ആനന്ദയോഗത്തേയും ആനന്ദമതത്തേയും പ്രതിപാദിക്കുന്ന നമ്മുടെ സിദ്ധഗ്രന്ഥങ്ങളുടെ പ്രചാരം നിമിത്തം ചിലർ ജാതിഭേദ വിഗ്രഹാരാധനാദി കർമ്മങ്ങളെ വെറുത്ത് വിട്ടിരിക്കുന്നു. ആ കർമ്മങ്ങളുടെ ദോഷങ്ങളെ എടുത്തെടുത്ത് ആക്ഷേപിക്കുന്നു. യോഗാനന്ദം അനുഭവിപ്പാൻ സംഗതിവരികയാൽ ഇത് കലിയുഗമല്ല, ആനന്ദയുഗമാണെന്ന് പ്രശംസിക്കുന്നു. നമ്മുടെ സിദ്ധഗ്രന്ഥങ്ങളേയും സിദ്ധമാർഗ്ഗത്തേയും കൊണ്ടാടുന്നു. അമ്പലങ്ങളെ ഉടക്കുന്നു. ആനന്ദയോഗശാലകളെ സ്ഥാപിക്കുന്നു. ആനന്ദസമാജങ്ങളെ ഏർപ്പെടുത്തുന്നു. ആനന്ദത്തിൽ മീതെ ഒരു ദൈവം ഇല്ലെന്നും ലോകം മുഴുവനും ഒരേ ആനന്ദമതമാകുന്നു എന്നും ഘോഷിക്കുന്നു. ഇങ്ങിനെ ഭൂമണ്ഡലത്ത് എങ്ങും ഇല്ലാത്തൊരു മാറ്റം മതവിഷയത്തിൽ കേരളത്തിൽ വന്നിരിക്കുന്നു. അതുകൊണ്ടാണ് കാലത്തിന്ന് അത്ര മാറ്റം വന്നിരിക്കുന്നു എന്ന് സമദർശിയിൽ പ്രസിദ്ധപ്പെടുത്തുവാൻ കാരണമായത്. അമ്പലം കെട്ടുവാൻ പണം ചിലവിട്ടത് ദുർവ്യയമായിപ്പോയി എന്ന് പറയുമാറ് കാലത്തിന്നുള്ള മാറ്റവും ജാതിഭേദവി

ഗ്രഹാരാധനാദികളുടെ ഖണ്ഡനത്തിന്നും മിശ്രഭോജനത്തിന്നും യോഗ വിവരണത്തിന്നും കള്ളപ്രമാണമുണ്ടെന്ന് പ്രകടിപ്പിക്കുന്നതിന്നും ഉള്ള ധൈര്യവും ജ്ഞാനവിശേഷവും മോക്ഷപ്രദീപാദിഗ്രന്ഥങ്ങളുടെ പ്രചാരം വരുന്നതിന്നു മുമ്പ് കേരളത്തിൽ വന്നിട്ടില്ല. വന്നിട്ടുണ്ടെങ്കിൽ അന്നേ– ഈ ഗ്രന്ഥങ്ങൾ പുറപ്പെടുന്നതിനുമുമ്പേ തന്നെ– 1069- താമാണ്ടിന്നു മുമ്പേതന്നെ– ജാതിഭേദവിഗ്രഹാരാധനാദിഖണ്ഡനത്തെ പ്രസംഗങ്ങൾകൊണ്ടും ലേഖനങ്ങൾകൊണ്ടും പുസ്തകങ്ങൾകൊണ്ടും പ്രസിദ്ധപ്പെടുത്തുമായിരുന്നു. ക്ഷേത്രനിർമ്മാണം അരുത് എന്ന് പ്രസിദ്ധപ്പെടുത്തുമായിരുന്നു. മിശ്രഭോജനവും നടത്തിത്തുടങ്ങുമായിരുന്നു. കള്ളപ്രമാണങ്ങളേയും എടുത്ത് കാണിച്ചുകൊടുക്കുമായിരുന്നു. അവയെ ഖണ്ഡിച്ച് ആനന്ദയോഗത്തെ (രാജയോഗത്തെ) പ്രകാശിപ്പിക്കുമായിരുന്നു. മോക്ഷപ്രദീപാദി ഗ്രന്ഥങ്ങളുടെ പുറപ്പാടിൽ ആ സിദ്ധഗ്രന്ഥങ്ങളേയും എന്നേയും യോഗത്തെയും ആക്ഷേപിച്ച് എഴുതുവാനും ശബ്ദിപ്പാനും അവകാശമില്ലായിരുന്നു. ഇപ്പോഴും അന്ധപരമ്പരാ വിശ്വാസികളും അഭിമാനികളും അസൂയാകുക്ഷികളും എന്നേയും എന്റെ ആനന്ദഗ്രന്ഥങ്ങളേയും തെറ്റിധരിപ്പിപ്പാൻ വേണ്ടി അസത്യങ്ങളെ പറകയും എഴുതിവിടുകയും പല പ്രയോഗങ്ങളേയും ചെയ്കയും ചെയ്യുന്നുണ്ട്. അവയെ കാണുമ്പോൾ ഈ സിദ്ധഗ്രന്ഥങ്ങളെ വായിക്കാത്തവരും എന്നെ അറിയാത്തവരും തെറ്റിദ്ധരിച്ച് സിദ്ധഗ്രന്ഥവായന നിമിത്തമുള്ള പരമാനന്ദജ്ഞാനവിശേഷം അവർക്ക് സിദ്ധിക്കാതെ ഇരിപ്പാൻ സംഗതിവരുമെന്ന് കരുതി ഈ ലഘുപത്രികയെ പുറപ്പെടുവിച്ചതാകുന്നു. മോക്ഷകാംക്ഷികൾക്ക് എന്നല്ല സ്ക്കൂൾകുട്ടികൾക്കും കൂടി മതതത്വത്തെ മനസ്സിലാക്കി മതവാദികളുടെ മതത്തെ മർദ്ദിപ്പാനുള്ള യുക്തിയും ധീരതയും ധീനൈപുണ്യവും മോക്ഷപ്രദീപാദി സിദ്ധഗ്രന്ഥവായനയിൽനിന്ന് സിദ്ധിക്കും. ഈ ആനന്ദമതഗ്രന്ഥങ്ങളെ സ്ക്കൂൾ, കോളേജ് മുതലായ വിദ്യാലയങ്ങളിൽ പാഠപുസ്തകങ്ങളാക്കി വെക്കുവാനോ ഇതരഭാഷകളിൽ തർജ്ജമ ചെയ്യുവാനോ പ്രഭുപ്രമാണികൾക്ക് രാജയോഗാനന്ദലേശം ലഭിപ്പാനോ സംഗതി വന്നാൽ എല്ലാമതക്കാരും ഒരേ ആനന്ദമതക്കാരായിത്തീരും. വാസ്തവത്തിൽ നാം എല്ലാവരും ആനന്ദമതക്കാരാകുന്നു. അതുകൊണ്ടാണ് ഈശ്വരനെപ്പറ്റി പലവിധമായ വഴക്കുകൂടുന്ന സേശ്വരന്മാരും നിരീശ്വരന്മാരും ഒരുപോലെ ആനന്ദത്തെ ആഗ്രഹിക്കുന്നത്. ആ ആനന്ദസിദ്ധിക്കും ദുഃഖനിവൃത്തിക്കും ദൈവത്തെ പ്രസാദിപ്പിപ്പാൻ മറ്റുള്ള മതങ്ങൾ പറയുന്നു. ആനന്ദമത

മാവട്ടെ ആ സമ്പ്രദായത്തെ നിഷേധിച്ചുംകൊണ്ടാണ് എന്നത് ഇതേവരെ പറഞ്ഞ സംഗതികൾകൊണ്ടും താഴെ പറയുന്നതുകൊണ്ടും അറിയാം. ഹേ ആനന്ദകാംക്ഷികളെ! ജലത്തോട് ദേഹത്തെ ചേർത്താൽ മാത്രമെ താപശാന്തിയും തണുപ്പും സിദ്ധിക്കയുള്ളു. ജലം ജലം എന്ന് ജപിച്ചതുകൊണ്ടും ജലത്തെ സ്തുതിച്ച് പ്രാർത്ഥിച്ചതുകൊണ്ടും ജലത്തെ പൂജിച്ച് നമസ്കരിച്ച് ധ്യാനിച്ചതുകൊണ്ടും താപം നീങ്ങുകയില്ല. തണുപ്പും സിദ്ധിക്കുകയില്ല. അപ്രകാരം ഈശ്വരനാമോച്ചാരണമന്ത്രജപപ്രാർത്ഥനകൾകൊണ്ടും നമസ്കാരപൂജാദ്ധ്യാനാദികൾകൊണ്ടും ദുഃഖനിവൃത്തിയും ആനന്ദവും സിദ്ധിക്കയില്ല. മനസ്സിന്റെ യഥാർത്ഥാവസ്ഥയോട് മനസ്സിനെ ചേർത്താലേ ദുഃഖനിവൃത്തിയും ആനന്ദവും സിദ്ധിക്കയുള്ളു. ആ രാജയോഗസമ്പ്രദായത്തെ വിട്ട് ഈശ്വരനെ പ്രാർത്ഥനാദികൾകൊണ്ട് പ്രസാദിപ്പിച്ച് മുക്തിയെ നേടാൻ ചെയ്യുന്ന ശ്രമം വ്യർത്ഥമാണ്. പ്രസാദിക്കുന്ന ഒരു ഈശ്വരൻ ഉണ്ടെങ്കിൽ പ്രാർത്ഥനാദി തത്തൽകർമ്മങ്ങൾ ഫലിക്കുമായിരുന്നു. അങ്ങിനെ ഒരു ദൈവം ഇല്ല. അതുകൊണ്ട് മനസ്സിനെ ആനന്ദത്തോടു ചേർത്തുലയിപ്പിക്കുവിൻ. എന്നാലേ ദുഃഖം നശിക്കു. നോക്കുവിൻ! നല്ല ഉറക്കത്തിൽ മനസ്സ് ലയിച്ചപ്പോൾ ഒരു മതക്കാർക്കും ഒരു ദുഃഖവും ഇല്ല. ഇങ്ങിനെ മനോലയം മൂലം ആർക്കും സാധിക്കാവുന്ന രാജയോഗത്തെ ഉപദേശിക്കാതെ ദൈവത്തെ പ്രസാദിപ്പിപ്പാൻ ഉപദേശിച്ചത് ശരിയല്ല എന്നതിന്ന് ഇനിയും ദൃഷ്ടാന്തം കാണിക്കാം. തിമിരരോഗം നീങ്ങിയാൽ സൂര്യവെളിച്ചം തനിയേ സിദ്ധിക്കും. അതിന്ന് കണ്ണിന്നുമാത്രം ചികിത്സിപ്പാൻ ഉപദേശിച്ചാൽ മതി. പ്രാർത്ഥനാദികൾകൊണ്ട് സൂര്യനെ പ്രസാദിപ്പിപ്പാൻ ഉപദേശിക്കുന്നത് ശരിയാണൊ? അപ്രകാരം മനോദോഷം നീങ്ങി ആത്മപ്രകാശം അനുഭവിപ്പാൻ മനസ്സിനെ മാത്രം സ്വാധീനപ്പെടുത്താൻ ഉപദേശിച്ചാൽ മതി. അങ്ങിനെ ചെയ്യാതെ ദൈവത്തെ പ്രസാദിപ്പിപ്പാൻ പ്രധാനമായി ഉപദേശിച്ചതുകൊണ്ട് ദൈവപ്രസാദം കൊണ്ടുമാത്രമെ മനസ്സിനെ സ്വാധീനപ്പെടുത്തുവാനും ദുഃഖത്തിൽനിന്ന് വേർപ്പെടുവാനും നമുക്കുകഴിയൂ, അല്ലാതെ കഴികയില്ല എന്ന് തെറ്റിധരിച്ച് ജനങ്ങൾ മനസ്സിനെ സ്വാധീനപ്പെടുത്തുന്നതിന്നു പകരം ദൈവത്തെ പ്രാർത്ഥനാദികൾകൊണ്ട് പ്രസാദിപ്പിച്ച് സ്വാധീനപ്പെടുത്തുവാൻ ശ്രമിക്കുന്നു. ആശാദി മനോദോഷത്തെ നീക്കുന്നില്ല. കാര്യദോഷങ്ങളും ദുഃഖവും നേരിടുമ്പോൾ, കുട്ടികൾ അച്ഛനമ്മമാരെ വിളിച്ച് നിലവിളിക്കുന്നതുപോലെ ദൈവത്തെ പ്രാർത്ഥിച്ച് കരയുന്നു. ദുഃഖനി

വൃത്തിക്കുള്ള ഉപായം മനോജയമാണെന്നുള്ള അറിവ് മൂഢന്മാർക്ക് എന്നല്ല, ബുദ്ധിമാന്മാർക്കുകൂടി ഉണ്ടാകുന്നില്ല. അതുകൊണ്ട് ഇരുട്ടു നീങ്ങി സൂര്യവെളിച്ചം സിദ്ധിക്കണമെങ്കിൽ കണ്ണിന്നുതന്നെ ചികിത്സിച്ച് രോഗത്തെ മാറ്റണം. സൂര്യനെ പ്രാർത്ഥനാനമസ്കാരാദികൾകൊണ്ട് പ്രസാദിപ്പിക്കുവാനല്ല ശ്രമിക്കേണ്ടത്. അപ്രകാരം ദുഃഖം നീങ്ങി ആനന്ദം ലഭിക്കണമെങ്കിൽ ദൈവത്തെ പ്രാർത്ഥനാദികൾകൊണ്ടും പായസാദി കൾകൊണ്ടും പ്രസാദിപ്പിപ്പാനല്ല ശ്രമിക്കേണ്ടത്. മനസ്സിനെ ചികിത്സിച്ച് നന്നാക്കുകയാണ് വേണ്ടത്. ഇതാണ് യഥാർത്ഥദൈവഭജനം. പ്രാർത്ഥ നാദികളാൽ പ്രസാദിക്കുന്ന ഒരു ദൈവം ഇല്ല. ഇത്യാദികളാണ് ആന ന്ദമതത്തിന്റെ സിദ്ധാന്തം. ഇതിൽ ചുരുക്കിക്കാണിച്ച സംഗതികൊണ്ടു തന്നെ ദൈവം പ്രസാദിക്കുന്ന ജാതിയല്ലെന്ന് തെളിയും. പോരെങ്കിൽ ആനന്ദവിമാനാദിഗ്രന്ഥങ്ങളെ നോക്കുവിൻ! എന്നാൽ ദൈവം നിർഗ്ഗു ണനും നിർവ്വികാരിയുമാകുന്നു, പ്രാർത്ഥനാദികൾക്കനുസരിച്ച് അനു ഗ്രഹിക്കുന്ന പക്ഷപാതിയും വികാരിയുമല്ലെന്ന് തെളിയും. ദൈവം ദയാദി സൽഗുണപരിപൂർണ്ണനാണ്, ഭക്താഭിഷ്ടദാതാവാണ്, സംഹ കർത്താവാണ് എന്നും മറ്റും വർണ്ണിച്ച് ആശപ്പെടുത്തിയും ഭയപ്പെടു ത്തിയും ദൈവത്തെ പ്രസാദിപ്പിപ്പാൻ ശാസിക്കുന്ന മതങ്ങളെ അജ്ഞാ നദുഃഖകർമ്മങ്ങൾക്ക് അടിമകളാക്കി യഥാർത്ഥ തത്വത്തിൽനിന്നും വിഹിത പൗരുഷത്തിൽനിന്നും ആലോചനയിൽനിന്നും അധഃപതിപ്പിച്ച് അന്ധവിശ്വാസികളാകുന്നവയാകുന്നു എന്നും അങ്ങിനെ അന്ധവിശ്വാ സികളാക്കുന്നതുകൊണ്ടാണ് ആ അയുക്തമതങ്ങൾ ഇന്നും പൂജ്യസ്ഥാ നത്തിൽ ഇരിക്കുവാൻ കാരണം എന്നും തെളിയും. പ്രമാണിയോ അപ്ര മാണിയോ ആര് പറഞ്ഞതായാലും അനുഭവയുക്തിയുക്തമായതിനെ മാത്രം അംഗീകരിച്ച് മതത്തെ പരിഷ്കരിപ്പാൻ കേരളീയപ്രധാനികൾ പുറപ്പെട്ടാൽ കേരളമാണ് ഭാരതഖണ്ഡത്തിന്റെ എന്നല്ല, സർവ്വഭൂമണ്ഡ ലത്തിന്റെ ജ്ഞാനക്കണ്ണ് എന്ന് കീർത്തിനേടുവാനും സംസാരദുഃഖ ത്തിൽനിന്നും മതങ്ങൾക്ക് അടിമകളായികിടന്നു ദുഃഖിക്കുന്ന മഹാദുഃ ഖത്തിൽനിന്നു വേർപ്പെട്ട് ആനന്ദിപ്പാനും ഉതകുന്ന ഉൽകൃഷ്ടവേദങ്ങൾ ആനന്ദമതഗ്രന്ഥങ്ങളാകുന്നു എന്നും നല്ലവണ്ണം ബോദ്ധ്യംവരും-

1. ഗീതാനിഷ്കാമകർമ്മത്തിനെയരുളിയിരി-
   ക്കുന്നുയെന്നോർത്തുനിങ്ങൾ
   ചേതോമോഹത്തിനെപ്പുണ്ടഹഹസുഖകരം
   രാജയോഗംവെടിഞ്ഞാൽ

സ്ഫീതാനന്ദംലഭിക്കാപെരുവഴിയതിലാ-
യർജ്ജുനൻചത്തപോലെ
പാതംനേരിട്ടുചാകുംവിടുകവിടുകഹെ
കർമ്മകാണ്ഡഭ്രമത്തെ.

2. പിടിച്ചുഏശുനെമുഖത്തുതുപ്പി
അടിച്ചുകന്നത്തിലവന്റെ ദുഷ്ടർ
കുടിക്കുവാൻപിത്തവിമിശ്രകാടി
കൊടുത്തുഈശന്തുണചെയ്തുവോഹാ!

3. പേശുന്നുനീഈശ്വരപുത്രനെന്ന്
ഈശൻവിടട്ടേകുരിശിങ്കൽനിന്ന്
ഏശീടിവണ്ണംപലതുംഹസിച്ചാർ
ഏശുനിലീശൻകൃപചെയ്തുവോഹാ!

4. പരീക്ഷയെന്തെങ്കിലുമൊന്നുകാട്ടിയാൽ
പിഴച്ചിടാനിന്മൊഴിവിശ്വസിച്ചിടാം,
പരീശമുഖൗഘമീവണ്ണമോതിലും
ഒരുത്തിരീശന്നുഭവിച്ചുവൊകൃപാ?

5. ഏശുക്കൃസ്തുവിനെപ്പിടിച്ചുകുരിശിൽ
കോർത്തീടിലുംദുഃഖിയായ്
ക്രോശിച്ചീടിലു മെന്റെദൈവമെവെടീ-
ഞ്ഞൊയെന്നെനീയെന്നവൻ
ഈശൻനിർദ്ദയനായിരുന്നതുനിന-
ച്ചാലേശുവിശ്വസിയാൽ
ലേശംപോലുമുദിക്കുമോദയജഗ-
ല്ക്കർത്താവിനോർത്തീടുവിൻ.

6. ഈശന്നില്ലൊരുപുത്രനുംകരുണയും
വാത്സല്യവുംഭക്തരിൽ
ആശിക്കുന്നതുനല്കുകെന്നപതിവും
തെല്ലില്ലഹേമർത്ത്യരെ
ആശാമോഹമദാദിദോഷമകല-
ത്താക്കീടണംമാനസം
വേശിപ്പിക്കണമന്തരാത്മനിയതൊ-
ന്നേരാജയോഗംപരം.

7. ഇല്ലില്ലീശ്വരനെന്നുനാസ്തികമതം
വാദിപ്പവർക്കുംകരി–
ങ്കല്ലുംനമ്മുടെ ദൈവമെന്നു കരുതും
കൂട്ടർക്കുമെല്ലാവനും
ഇല്ലാനന്ദമതത്തിനോടു സമമായ്
ചെല്ലാൻ സുഖക്കോട്ടയിൽ
നല്ലാനന്ദവിമാനമുഖ്യകൃതിവാ–
യിച്ചാൽ വരും ബോദ്ധ്യവും.

''മനസശ്ചലനംദുഃഖ തല്ലയൊ മോക്ഷ ഉച്യതെ
നാതഃപരതരൗ സ്വർഗ്ഗമോക്ഷൗ തൗ മതകല്പിതൗ.''

അർത്ഥം: മനസ്സിന്റെ ചലനമാണ് ദുഃഖം. മനസ്സിന്റെ ലയമാണ് മോക്ഷം. അതിൽമീതെ സ്വർഗ്ഗവും മോക്ഷവും ഇല്ല. ഉണ്ടെന്ന് പ്രസിദ്ധപ്പെട്ടിട്ടുള്ള സ്വർഗ്ഗവും മോക്ഷവും മതങ്ങളാൽ നിർമ്മിക്കപ്പെട്ടവയാണ്. ഉണ്ടെങ്കിൽ നമുക്കുപകരിക്കുന്നവയും അല്ല.

ഈ ആനന്ദമതപരസ്യം എന്ന ലഘുലേഖനം വായിച്ചാൽകൂടി ക്രിസ്തുമതം, ഹിന്ദുമതം, രാമകൃഷ്ണമിഷ്യൻ, ബ്രഹ്മസമാജം, ആര്യസമാജം, വേദാന്തം, യോഗം, വിശിഷ്ടാദ്വൈതം എന്നിങ്ങിനെയുള്ള നാനാമതങ്ങളിൽ ഭ്രമിക്കയില്ല. എന്തുകൊണ്ടു? ആ മതങ്ങളെല്ലാം ഈശ്വരനെ വശീകരിപ്പാൻവേണ്ടി ഭഗീരഥപ്രയത്നപ്പെടുവാൻ കല്പിച്ചിരിക്കുന്നു. ഈശ്വരൻ പ്രാർത്ഥനാമന്ത്രതന്ത്രയന്ത്രാദികർമ്മങ്ങൾകൊണ്ട് ഒരിക്കലും പ്രസാദിക്കയില്ല, ഭക്തന്മാരേയും നിഗ്രഹിക്കയേ ഉള്ളു എന്നും ആ പ്രാർത്ഥനാദികർമ്മങ്ങൾ അജ്ഞാനദുഃഖങ്ങളെ വർദ്ധിപ്പിക്കുവാൻ മാത്രമെ കൊള്ളുകയുള്ളു എന്നും നാം ഇതിൽ തെളിയിച്ചുപോയിരിക്കുന്നു. അതുകൊണ്ടുതന്നെ. എന്നാൽ മേൽപറഞ്ഞ മതങ്ങളെപ്പോലെ സഗുണോപാസനാദികളായ അജ്ഞാനദുഃഖകർമ്മങ്ങളെ വർദ്ധിപ്പിക്കുന്നതല്ല ബുദ്ധമതം. അത് ഒരു ബുദ്ധജ്ഞാനമതം തന്നെ. എങ്കിലും ഏവർക്കും നിർവ്വാണത്തെ അതായത് മോക്ഷപദത്തെ പ്രാപിപ്പാനുള്ള ആനന്ദയോഗം അതിലില്ല. ആര്യാഷ്ടാംഗയോഗം അതിൽ പറഞ്ഞിട്ടുള്ളത് വിഷയവിരക്തിക്ക് ഏറ്റവും പറ്റുന്നതുകൊണ്ടും അതുപ്രകാരം നടന്നാൽ സംസാരവിഷയദുഃഖം ബാധിക്കയില്ല. ആനന്ദം പരിപൂർണ്ണമായി അനുഭവിക്കുവാൻ മതിയായതല്ല. കർമ്മകാണ്ഡകപടപ്രമാണങ്ങളാൽ മറയ്ക്കപ്പെട്ട രാജയോഗത്തിന്റെയും വേദാന്തത്തിന്റെയും സൂഷ്മത്തെ അറിയാതെ ഇക്കാലത്തും

പലരും രാജയോഗം, ഹംസയോഗം, വേദാന്തരഹസ്യം എന്നുംമറ്റും പേർവെച്ച് പലപുസ്തകങ്ങളെ പ്രസിദ്ധപ്പെടുത്തുന്നുണ്ട്. അവരിൽ ചിലർ ബ്രഹ്മാനന്ദസ്വാമി ശിവയോഗി ഭ്രൂധ്യാനംമാത്രം പറഞ്ഞിരിക്കുന്നു, പ്രാണായാമാദികളെ വിട്ടിരിക്കുന്നു, യോഗത്തെ തെറ്റിധരിപ്പിക്കുന്നു എന്നുംമറ്റും ദുസ്സാമർത്ഥ്യം പ്രയോഗിച്ചു കാണപ്പെടുന്നതും ഉണ്ട്. എന്നാൽ അവയൊന്നും നമ്മുടെ കൃതിപോലെ ഉപകാരപ്പെട്ടു കാണാത്തുകൊണ്ടും പ്രാണായാമമന്ത്രതന്ത്രാദികളിൽ ഭ്രമിപ്പിക്കുന്നതുകൊണ്ടും അവർക്ക് കപടപ്രമാണങ്ങളെ നീക്കി യഥാർത്ഥരാജയോഗത്തെ പ്രകാശിപ്പിക്കുവാൻ കഴിഞ്ഞിട്ടില്ലെന്നത് എത്രയൊ വ്യക്തമായിരിക്കുന്നു. അത്രയുമല്ല, നമ്മെ ദൂഷ്യംപറയുന്നത് അന്ധവിശ്വാസംകൊണ്ടും അസൂയാദി ദോഷങ്ങൾക്കൊണ്ടുമാകുന്നു എന്ന് തെളിയിക്കുന്ന റിക്കാഡായിട്ടു മാത്രമെ സാരഗ്രാഹികളുടെ ഇടയിൽ സംഭവിച്ചിട്ടുള്ളു. ഹേ സാരഗ്രാഹികളെ! ദുഃഖത്തിൽനിന്ന് വേർവിടുവാനൊ ആനന്ദം സിദ്ധിപ്പാനൊ ഉതകീട്ടുള്ളവയാണൊ മതാചാര്യവചനവ്യാപാരങ്ങൾ എന്ന ഒറ്റ സംഗതിയെ പിടിച്ചുകൊണ്ടാണ് ആചാര്യന്മാരുടേയും മതഗ്രന്ഥങ്ങളുടേയും യോഗ്യതയെ തീരുമാനിക്കേണ്ടത്, ഭൂരിപക്ഷത്തെപ്പിടിച്ചിട്ടല്ല. എന്തുകൊണ്ട്? നാം എല്ലാവരും ദുഃഖത്തിൽനിന്ന് വേർവ്വിടുവാനും ആനന്ദിച്ചിരിപ്പാനും ആഗ്രഹിക്കുന്നവരായതുകൊണ്ടുതന്നെ. ഭൂരിപക്ഷം മുക്തിക്ക് കൊള്ളുകയില്ല, നോക്കുക: ഹിന്ദുക്കളുടെ ജാതി ഭൂരിപക്ഷംകൊണ്ടും വിഗ്രഹാരാധനാദികർമ്മഭൂരിപക്ഷംകൊണ്ടും സിദ്ധിച്ചതും സിദ്ധിക്കുന്നതും അടിപിടിയും അധഃപതനവുമല്ലയോ? ഇങ്ങിനെതന്നെ മറ്റുള്ള മതങ്ങളിലെ ഭൂരിപക്ഷവും മറ്റുപ്രകാരത്തിൽ ദോഷത്തെ ചെയ്യുന്നു. ഭൂരിപക്ഷം പിന്നെന്തിന്നു കൊള്ളാമെങ്കിൽ വീട്ടുപണി, പാലംപണി മുതലായവക്ക് കൊള്ളാം. ചെങ്കല്ല്, വെട്ടുകല്ല്, കരിങ്കല്ല്, ഓട്, മരം മുതലായവ കടത്തുവാനും പണിയുവാനും ഒരുവനെക്കൊണ്ട് സാധിക്കയില്ല, അനേക ജനവും ആനയുംകൂടി വേണ്ടിവരും, മുക്തിക്ക് സാരപക്ഷം മാത്രമെ കൊള്ളുകയുള്ളു.

അജ്ഞാനദുഃഖാപഗമഃ
സ്വാനന്ദാപ്തിശ്ചയേനസഃ
സസാരോന്യസ്തുനിസ്സാരോ
മതഗ്രന്ഥോവിഷോപമഃ

എന്ന് ആനന്ദദർശം

ഏതൊന്നിനാൽ അജ്ഞാതദുഃഖം പോയി ആനന്ദം ലഭിക്കുന്നുവോ അതാണ് സാരമായത്. അങ്ങിനെയല്ലാത്ത മതഗ്രന്ഥം നിസ്സാരവും വിഷത്തിനോടു തുല്യവും ആകുന്നു. എന്നാൽ ജീവിച്ചിരിക്കുമ്പോൾതന്നെ ആനന്ദത്തെ അനുഭവിപ്പിക്കുവാൻ കഴിയാതെ ചത്താൽ സ്വർഗ്ഗം കിട്ടും അല്ലെങ്കിൽ പുനർജന്മത്തിൽ കിട്ടും എന്ന് പറഞ്ഞ് പ്രാർത്ഥനാവിഗ്രഹാരാധനമന്ത്രതന്ത്രാദികളെ ചെയ്യിപ്പിക്കുന്ന മതങ്ങൾ വിഷതുല്യങ്ങൾ എന്ന് സാരം.

എന്ന് ബ്രഹ്മാനന്ദസ്വാമി ശിവയോഗി.



# സത്യഗുരു

പരമഹംസ ശ്രീ ബ്രഹ്മാനന്ദസ്വാമി
ശിവയോഗീശ്വര പാദാരവിന്ദാഭ്യാം നമഃ

ആനന്ദ ഏവവിജയതെ
മനഃസ്വാസ്ഥതൈവാനന്ദഃ
മനോജയ ഏവമഹാജയഃ
അഹിംസൈവ പരമോധർമ്മഃ

ആലത്തൂർ പരിപാവന സിദ്ധാശ്രമത്തിൽ പരമാനന്ദിച്ചരുളുന്ന ആനന്ദ ശ്രീ ഉത്രാടം തിരുനാൾ ബ്രഹ്മാനന്ദസ്വാമി ശിവയോഗീശ്വര ഭഗവാന്റെ 73 - ാമത്തെ ജന്മർക്ഷസുദിനത്തിൽ അവിടുത്തെ വാത്സല്യ ഭാജനങ്ങളായ ആനന്ദമഹാസഭാംഗങ്ങൾ ഏറ്റവും ഭക്തിബഹുമാനവി നയപുരസ്സരം സമർപ്പിച്ചുകൊള്ളുന്ന

## മംഗളപത്രം



വന്ദ്യപിതാവെ,

അനേകകാലമായി നാനാമതങ്ങളിലും നാനാകർമ്മങ്ങളിലും വിശ്വസിച്ച് അധഃപതിച്ച് അലഞ്ഞ് വലഞ്ഞുകൊണ്ടിരുന്ന അടിയങ്ങളെ കരുണാവാരിധിയായ അവിടുന്ന് വാത്സല്യപൂർവ്വം സമുദ്ധരിച്ച് സഹജമായ ആനന്ദമതത്തിൽ ചേർത്തി ആത്മാനന്ദാനുഭൂതി നൽകി രക്ഷിച്ചുകൊണ്ടിരിക്കുന്ന തിരുമേനിയുടെ പാദപത്മങ്ങളിൽ അവിടുത്തെ സന്താനങ്ങളും ആനന്ദസമാജാംഗങ്ങളുമായ അടിയങ്ങൾ സാഷ്ടാംഗം പ്രണമിച്ചുകൊള്ളുന്നു.

ഹേ സ്വാമിൻ! വിഗ്രഹാരാധനാദി കർമ്മങ്ങളുടെ ദോഷങ്ങളെ മുഴുവൻ വിസ്തരിക്കുന്ന ഒരു വിശിഷ്ടപുസ്തകത്തെ അങ്ങുന്ന് വിരചിച്ചതുപോലെ വിശ്വവിശ്രുതന്മാരായിരുന്ന വിദ്വാന്മാർ ആരെങ്കിലും വെളിപ്പെടുത്തിയിരുന്നാൽ ഈ ഹിന്ദുസന്തതികൾ കല്ലിനേയും മുട്ടിയേയും കുഴിച്ചിട്ട് പൂജിച്ച് പൂജിച്ച് വേലയും പൂരവും കഴിച്ചുകഴിച്ച് ഈ ഇന്ത്യയെ തെറ്റും തെറിയും പറയിപ്പിക്കുന്ന അമ്പലപറമ്പാക്കി അധഃപതിപ്പിക്കയില്ലായിരുന്നു.

ഹേ ആനന്ദമതദ്രഷ്ടാവെ! അഖിലമതക്കാരുടെ അനുഭവത്തെ

എടുത്ത് കാണിച്ചുകൊടുത്ത് ലോകംമുഴുവനും ഒരേ ആനന്ദമതക്കാരാകുന്നു എന്ന് അവിടുന്ന് തെളിയിക്കുന്നതുപോലെ പണ്ടുള്ള ആചാര്യന്മാർ തെളിയിച്ചിരിന്നു എങ്കിൽ ഞാൻ ഹിന്ദു, ഞാൻ ക്രിസ്ത്യൻ, ഞാൻ മൊഹമ്മദൻ, ഞാൻ ബൗദ്ധൻ, ഞാൻ ശൈവൻ, ഞാൻ വൈഷ്ണവൻ, ഞാൻ റോമൻകത്തോലിക്ക്, ഞാൻ പ്രോട്ടസ്റ്റന്റ് എന്നും മറ്റും ഭേദബുദ്ധ്യാ എന്നെന്നും തമ്മിൽ തല്ലിക്കുന്ന യുദ്ധഭൂമിയായി തീരുകയില്ലായിരുന്നു ഈ ഭൂമിദേവി. ഐകമത്യസുഖത്തിന്റേയും ആത്മാനന്ദത്തിന്റേയും മാതൃഭൂമിയായിത്തന്നെ (സ്വർഗ്ഗമായിത്തന്നെ) ശോഭിക്കുമായിരുന്നു. അങ്ങിനെ ശോഭിക്കാത്തത് എന്തെന്നാൽ ഉരകല്ലിൽ ഉരച്ചുനോക്കി മാറ്ററിഞ്ഞ് സ്വർണ്ണത്തെ സ്വീകരിക്കുന്നതുപോലെ സംസാരദുഃഖത്തിൽനിന്നും നാനാമതഭേദദുഃഖത്തിൽനിന്നും മുക്തന്മാരായി ആനന്ദിക്കുവാൻ ഉതകുന്ന മതം ഏതാണെന്ന് പരീക്ഷിച്ച് സ്വീകരിക്കാതെ കണ്ണുചീമ്പി വിശ്വസിക്കുന്ന ഒറ്റക്കാരണമാകുന്നു.

ഹേ ആനന്ദപിതാവേ! ഈ ശിഷ്യന്മാരെ ആനന്ദസന്താനങ്ങളാക്കിച്ചെയ്തതുപോലെ പൂർവ്വാചാര്യന്മാരാൽ മതമാറ്റം ചെയ്യപ്പെട്ട ലോകത്തെ മുഴുവനും അവരുടെ സഹജമായും സ്വന്തമായുമിരിക്കുന്ന ആനന്ദമതത്തിലേക്കുതന്നെ തിരിയെ ചേർത്തി ആനന്ദിപ്പിക്കുവാൻവേണ്ടി അവിടുത്തെ സാന്നിദ്ധ്യത്താൽ ആലത്തൂർ പരിശുദ്ധസിദ്ധാശ്രമം എന്നെന്നും വിലസിക്കട്ടെ. കാശി, രാമേശ്വരം മുതലായ ക്ഷേത്രങ്ങൾ അജ്ഞാനക്ഷേത്രങ്ങളാകുന്നു എന്ന ജ്ഞാനത്തെ നൽകി ഞങ്ങളുടെ അലച്ചിലിനേയും വലച്ചിലിനേയും ദ്രവ്യനാശത്തേയും നശിപ്പിച്ച് ആത്മദ്രവ്യലാഭത്തെ തന്ന ആലത്തൂർ പരിശുദ്ധസിദ്ധാശ്രമം എന്നെന്നും നിലനില്ക്കണമെന്നുള്ള ഏകാഭിലാഷത്തെ സന്നിധിയിൽ അറിയിച്ചുകൊണ്ട് ഞങ്ങളുടെ ഭക്തിയുടെ മൂർത്തമായ ഈ മംഗളപത്രത്തെ പാദപത്മങ്ങളിൽ സമർപ്പിച്ചുകൊള്ളുന്നു.

അവിടുത്തെ ശിഷ്യന്മാരായ

ആനന്ദമഹാസഭാംഗങ്ങൾ

തിരുവിതാംകൂർ, കൊച്ചി, ബ്രിട്ടീഷ്മലബാർ, കൊളമ്പ്

പ്രസാധകൻ, ജി. രാമപ്പണിക്കർ,

ആനന്ദമഹാസഭാസെക്രട്ടറി.

15-1-1101

# പുസ്തകങ്ങൾ

## സന്തുഷ്ടജീവിതം

മനശാന്തിക്ക് ആരും വായിച്ചറിയേണ്ട
നിർമ്മലാനന്ദയോഗിയുടെ പുതിയ പുസ്തകം
വില 25ക.

## പ്രതിഭാപ്രഭാവൻ

നിർമ്മലാനന്ദയോഗിയുടെ ജീവചരിത്രം
വില 40ക.

## ബ്രഹ്മാനന്ദസ്വാമിശിവയോഗി

പവനൻ രചിച്ച ശിവയോഗിയുടെ
ജീവചരിത്രം, കേരളസാംസ്ക്കാരിക
വകുപ്പിന്റെ പ്രസിദ്ധീകരണം.
വില 40ക.

## നവോത്ഥാന ഗുരു

നവോത്ഥാന ഗുരുവായ
ബ്രഹ്മാനന്ദസ്വാമി ശിവയോഗിയെ
ക്കുറിച്ച് കേരളത്തിലെ പ്രഗത്ഭരും
പ്രസിദ്ധരുമായ എഴുത്തുകാരുടെ
തെരഞ്ഞെടുത്ത ലേഖനങ്ങളുടെ സമാഹാരം
വില 80ക.

ആവശ്യപ്പെടുക

**നിർമ്മലാനന്ദയോഗി**
സിദ്ധാശ്രമം, P.O. ആലത്തൂർ 678541
പാലക്കാട് ജില്ല
ഫോൺ 222342